പുസ്തകം ൪] [ലക്കം ൧൧

൧൮൯൫-നു ൧൦൭൧ വൃശ്ചികം ൩൦ ൹

# മലങ്കര

# ഇടവക പത്രിക

## മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ

പുകഴ്ച ചെയ്യാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

## തുലാം, വൃശ്ചികം ഈ മാസങ്ങളിൽ പത്രവരി അടച്ചവരുടെ പേരുവിവരം.

| | | രൂ | ച | കാ |
|---|---|---|---|---|
| ബ- മുളന്തുരുത്തി പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| ചാലിൽ കൊച്ചുകോര | അവൎകൾ | ൧ | ൧൪ | ൦ |
| മൊട്ടോട്ടിൽ മാത്തു | ,, | ൧ | ൦ | ൦ |
| ചാത്തുരുത്തിൽ കുഞ്ഞുവക്കി | ,, | ൧ | ൧൩ | ൮ |
| കാട്ടുമങ്ങാട്ടു ഉലഹന്നാൻ | ,, | ൧ | ൦ | ൦ |
| ബ- ചെമ്പിൽ പള്ളിയോഗത്തിൽനിന്നും | | ൦ | ൧൪ | ൦ |
| മംഗലത്തു വക്കി | ,, | ൧ | ൧൩ | ൮ |
| കിഴക്കെ ചെറുകോത്ത മാത്തൻ | ,, | ൧ | ൧൩ | ൮ |
| ബ- തെക്കൻപറവൂർ പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| അകരപ്പാടത്തു മാത്തുള | ,, | ൧ | ൦ | ൦ |
| ബ- മണകുന്നത്തു പള്ളിയോഗത്തിൽനിന്നും | | ൧ | ൦ | ൦ |
| കൊച്ചി സി. ജെ. ഈപ്പൻ റൈട്ടർ | ,, | ൨ | ൦ | ൦ |
| ബ- കുറിഞ്ഞി പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| അകമ്പള്ളിൽ പൈലി | ,, | ൨ | ൭ | ൦ |
| തെക്കേക്കര ഇട്ടൻ | ,, | ൧ | ൨൭ | ൮ |
| പാപ്പാലിൽ ഇത്താപ്പിരി | ,, | ൨ | ൦ | ൦ |
| പാലാൽ ഇട്ടൻപിള്ള | ,, | ൧ | ൦ | ൦ |
| പാലാ വടക്കെ വീട്ടിൽ ഇത്താപ്പിരി | ,, | ൧ | ൦ | ൦ |
| ബ- കണ്യാട്ടുനിരപ്പേൽ പള്ളിയോഗത്തിൽനിന്നും | | ൨ | ൦ | ൦ |
| നെടിയാത്തു പത്രോസ | ,, | ൧ | ൧൪ | ൦ |
| കണ്ടനാട്ടു പൈലൊ വക്കി | ,, | ൨ | ൦ | ൦ |
| പൊയികാടൻ അയിപ്പു വക്കി | ,, | ൧ | ൦ | ൦ |
| പടയാട്ടിൽ വക്കി ഉലഹന്നാൻ | ,, | ൧ | ൧൩ | ൮ |
| ബ- കരിങ്ങാശ്ര പാലക്കാട്ടു അച്ചൻ | ,, | ൧ | ൧൩ | ൮ |
| എറണാകുളം എ. ജി. അബ്രാഹം അഞ്ചൽ സൂപ്രണ്ട | ,, | ൩ | ൦ | ൦ |
| പുന്നൻ ജഡ്ജി ബി. എ. ബി. എൽ | ,, | ൧ | ൧൪ | ൦ |
| എം. മത്തായി സക്കാർ അച്ചുകൂടം | ,, | ൩ | ൦ | ൦ |
| പി. തൊമ്മൻ വക്കീൽ | ,, | ൧ | ൧൪ | ൦ |
| ബ- കണ്ടനാട്ടു പള്ളിയോഗത്തിൽനിന്നു | | ൧ | ൧൩ | ൮ |
| തുകലൻ കുഞ്ഞിപൈലൊ | ,, | ൧ | ൧൪ | ൦ |
| ബ- കരവട്ടു യൂയാക്കിം കത്തനാർ | ,, | ൦ | ൧൪ | ൦ |
| മട്ടുമ്മെൽ അഹിരാ വക്കി | ,, | ൧ | ൧൪ | ൦ |
| കാഞ്ഞിരമററം കാടാപുരത്തു കുഞ്ഞിപ്പാവു | ,, | ൨ | ൦ | ൦ |
| കാടാപുരത്തു ഏലിയാസു | ,, | ൧ | ൧൩ | ൮ |
| ബ- കാഞ്ഞിരമററത്തു പള്ളിയോഗത്തിൽനിന്നും | | ൨ | ൦ | ൦ |
| ആമ്പല്ലൂർ വന്നേലിൽ അയിപ്പു | ,, | ൧ | ൧൩ | ൮ |
| കുന്നത്തുനാട്ടു പി. ചെറിയാൻ റജിസ്ത്രാർ | ,, | ൧ | ൧൪ | ൦ |
| ബ- വെങ്ങോല പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| നി- വ- ദി- ശ്രീ- മാർ അബ്ദീശോ മെത്രാപ്പോലീത്താ | ,, | ൧ | ൧൩ | ൮ |
| പാലാ സി. മാത്തൻ റജിസ്ത്രാർ | ,, | ൧ | ൧൪ | ൦ |
| ചാലശ്ശേരി തോമ്പ്ര കുഞ്ഞിപൌലൊസു | ,, | ൨ | ൩ | ൩ |
| കോട്ടയം കോലത്തുപറമ്പിൽ വറുഗീസു ഇട്ടിയവിരാ | ,, | ൧ | ൧൩ | ൮ |
| പുത്തൻപറമ്പിൽ ഇട്ടിയവിരാ മുതൽപിടി | ,, | ൦ | ൧൦ | ൮ |
| കുന്നിക്കുരുടി പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| കുറിയന്നൂർ തച്ചിലെത്തു മത്തായി | ,, | ൧ | ൭ | ൦ |
| അയിരൂർ തെങ്ങുംതോട്ടത്തിൽ ശീമൊൻ പീലിപ്പോസു | | ൧ | ൭ | ൦ |
| പി. ഐ. ഇട്ട്യേര മുൻസിപ്പു അവൎകൾ | , | ൩ | ൦ | ൦ |
| പാഗത്താനം മാളികയിൽ പുന്നൻ ചാക്കൊയും ചൂട്ടുവേലിൽ | | | | |
| മത്തായി ചാക്കൊയും കൂടി | . | ൧ | ൦ | ൦ |
| എ. ജി. തോമാസു റജിസ്ത്രാർ | ,, | ൫ | ൦ | |
| സി. റി. ഈപ്പാവു ഗുമസ്തൻ | ,, | ൦ | ൨൪ | |

# മലങ്കര ഇടവക പത്രിക

പുസ്തകം ൨]    ൧൰൬൯ വൃശ്ചികം    [ലക്കം ൧൧

## മംഗളം.

കന്യാസ്ത്രീമറിയത്തിൽനിന്നു ജനനം ചെയ്തോരു ശ്രീയേശുവാ
ണിന്നീ കണ്ടുവരുന്ന നമ്മുടെ മതം മങ്ങാതെ പൊങ്ങിച്ചതും,
നന്നായ് ദുഷ്ടമനുഷ്യരെ സരസമായ് ശിക്ഷിച്ചു രക്ഷിച്ചതും
സന്തോഷം നഹിയെന്നാശ്രിതർക്കിന്നു നന്ദിച്ചു വന്ദിക്കുവിൻ.

തൃപ്പൂണിത്തുറെ നടയ്ക്കൽ വക്കി.

## മലങ്കര യാക്കോബായ സുറിയാനി അസോസിയേഷ്യൻ.

കഴിഞ്ഞ പത്രികയിൽ ചേർത്തിരുന്ന നോട്ടീസിലെ താല്പര്യപ്രകാരം മലങ്കരെ സുറിയാനി പള്ളികളുടെ പ്രതിപുരുഷന്മാരുടെ യോഗം ഇമ്മാസം ൯-ാം൹ കോട്ടയത്തു സിമ്മനാരിയിൽ കൂടിയിരുന്നു. പള്ളി ഒന്നുക്കു യോഗക്കാരാൽ രേഖാമൂലം അധികാരപ്പെടുത്തിയ ഈരണ്ടു പ്രതിപുരുഷന്മാരിൽ കുറയാതെ ഹാജരുണ്ടായിരുന്നു. ആകെ ൧൱ പള്ളികളിലെ പ്രതിനിധികൾ ഉണ്ടായിരുന്നതു ഈ കാലാവസ്ഥക്കു ഒട്ടും കുറഞ്ഞ സംഖ്യയല്ല. മലങ്കര ഒട്ടുക്കു കുരിശുപള്ളികൾ നീക്കി ഇടവകപള്ളികൾ ൧൯൦ ആകുന്നു. പുഞ്ചകൃഷിസംബന്ധമായ പ്രധാന ജോലികൾ ആരംഭിക്കുന്നതും കൃഷിക്കാർക്കു സമയംവിട്ടുപോകുവാൻ പാടില്ലാത്തതുമായ ഒരു സമയമാകകൊണ്ടു പലരെയും പക്ഷെ അസൌകര്യങ്ങൾ നേരിട്ടു എങ്കിലും സംഘത്തിന്റെ ഉദ്ദേശഗൌരവം അത്യന്തജോലിക്കുള്ള ഉപേക്ഷിക്കുന്നതിനു പള്ളിക്കാരെ അധൈര്യപ്പെടുത്തുവാൻ സമ്മതിച്ചില്ലെന്നു കാണുന്നതു ഒരു ആശ്ചര്യംതന്നെ. വടക്കു കുന്നംകുളം മുതൽ തെക്കു ചാത്തന്നൂർ വരെയുള്ള പള്ളികളെ മിക്കവാറും പ്രതിബിംബിച്ച ഒരു മഹായോഗം ഒട്ടും അപ്രധാനമായിരിക്കയില്ലെന്നു ഊഹിക്കാവുന്നതാണല്ലോ.

൯-ാം൹ എല്ലാ പള്ളിക്കാരും വന്നു ചേർന്നിരുന്നില്ല. മേല്പട്ടക്കാരിലും ചിലർ എത്തിയിരുന്നില്ല. അന്നേദിവസം ൨ മണിക്കു മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ

അഗ്രാസനാധിപത്യത്തിൻകീഴ സംഘംകൂടി. ഹാജരുള്ള പള്ളിക്കാരുടെ സമ്മതപത്രങ്ങൾ വായിക്കയും സംഘത്തിന്റെ ഉദ്ദേശത്തെക്കുറിച്ചു അദ്ധ്യക്ഷൻ ചുരുക്കത്തിൽ പ്രസംഗിക്കയും ചെയ്തശേഷം മറ്റുള്ള പള്ളിക്കാരും മേല്പട്ടക്കാരും വന്നുചേരുവാനായി സംഘം അടുത്തദിവസത്തേക്കു നീട്ടിവച്ചു.

൧൦-ാം പള്ളിക്കാർ എല്ലാവരും, കണ്ടനാട്ടു ഇടവകയുടെ ഏ. പെ. പെ. ബ. മാർ ഈവാനിയോസ മെത്രാപ്പോലീത്താ അവർകളും നിരണം തുമ്പമൺ ഇടവകകളുടെ മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ അവർകളും ഹാജരുണ്ടായിരുന്നു. കോട്ടയം അങ്കമാലി ഇടവകകളുടെ ഏ. പെ. പെ. ബ. മാർ അത്താനാസ്യോസ മെത്രാപ്പോലീത്താ അവർകൾ തനിക്കു സുഖക്കേടുമൂലം സംഘത്തിൽ ഹാജരാകുവാൻ തരമില്ലാതിരിക്കുന്നതിനെക്കുറിച്ചു വ്യസനിക്കുന്നു എന്നും സംഘംകൂടി ചെയ്യുന്ന നിശ്ചയം താൻകൂടി ചെയ്യുന്നതുപോലെ സമ്മതിക്കുന്നു എന്നും ഒരു സമ്മതലേഖനം അയച്ചിട്ടുണ്ടായിരുന്നു. ഏകദേശം രണ്ടുമണിക്കു യോഗം വീണ്ടുംകൂടി സംഘംവിളിച്ചുകൂട്ടിയ നോട്ടീസ വായിക്കയും സംഘോദ്ദേശങ്ങളെ അഗ്രാസനാധിപതി അവർകൾ ഒരു ചുരുങ്ങിയ പ്രസംഗത്തിൽ പ്രസ്താവിക്കയും ചെയ്തശേഷം ആലപ്പുഴ ജില്ലാക്കോടതിയുടെ വിധിയാൽ ട്രസ്റ്റിസ്ഥാനത്തുനിന്നു നീക്കപ്പെട്ടിരിക്കുന്ന കോട്ടയത്തു പുന്നത്ര ചാക്കോ ചാണ്ടപ്പിള്ള കത്തനാർക്കുപകരം ആരെ ട്രസ്റ്റിയായി തിരഞ്ഞെടുക്കണമെന്നുള്ള ആലോചന തുടങ്ങി. മലങ്കരമല്പാൻ ബ. കോനാട്ടു മാത്തൻ കത്തനാർ അവർകളെ തിരഞ്ഞെടുക്കണമെന്നു നിരണം പള്ളി പ്രതിപുരുഷൻ അഭിപ്രായപ്പെടുകയും മുളന്തുരുത്തി പള്ളിപ്രതിപുരുഷൻ പിന്താങ്ങുകയും യോഗം മുഴുവൻ ഐകകണ്ഠ്യേന സമ്മതിക്കയും ചെയ്തു.

അനന്തരം ഈ നിശ്ചയത്തെ റിക്കാട്ടുചെയ്തു. പരസ്യമായി വായിച്ചു യോഗം സമ്മതിച്ച ശേഷം കൂടിയിരുന്ന പള്ളിക്കാർ എല്ലാവരും ഒപ്പിട്ടിട്ടു സംഘം പിരിഞ്ഞു.

എന്നാൽ ഇതോടുകൂടി അസോസിയേഷ്യൻ മാനേജിങ്ങ്‌ കമ്മട്ടിയുടെ പ്രത്യേകസംഘം ൧൦-ാം കൂടണമെന്നു നിശ്ചയിച്ചു നോട്ടീസുകൊടുത്തിട്ടുണ്ടായിരുന്നു. ൧൦-ാം സന്ധ്യയോടുകൂടിമാത്രം പള്ളിക്കാരുടെ യോഗം അവസാനിച്ചതുകൊണ്ടു മാനേജിങ്ങ്‌ കമ്മട്ടിയുടെ പ്രത്യേ[illegible] യോഗം ൧൧-ാം കൂടി. താഴെ പേർപറയുന്ന സാമാജികന്മാർ [illegible]രുണ്ടായിരുന്നു.

പ്രസിഡെണ്ടു

ഏ- പെ- പെ- ബ- മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകൾ

സാമാജികന്മാർ

൧- ഏ-പെ-പെ-ബ- മാർ ഈവാനിയോസ മെത്രാപ്പോലീത്താ
൨- ഏ-പെ-പെ-ബ- മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ ,,
൩- ബ- എളന്തുരുത്തിൽ പീലിപ്പോസ കോറെപ്പിസ്കോപ്പാ ,,
൪- ബ- മാലിത്ര ഏലിയാസു കത്തനാർ ,,
൫- മല്പാൻ ബ- കോനാട്ടു മാത്തൻ കത്തനാർ ,,
,,
,,

൬ മല്പാൻ വെ- വട്ടശ്ശേരിൽ ഗീവറുഗീസ കത്തനാർ - അവർകൾ
൭- വെ- വെങ്കടത്തു അലക്സന്ത്രയോസ ,, ,,
൮. വെ- പുവത്തുങ്കൽ യാക്കോബ ,, ,,
൯- വെ- മട്ടയ്ക്കൽ അലക്സന്ത്രയോസ ,, ,,
൧൦. തോമ്മാസ മത്തായി മുൻസിപ്പു ,,
൧൧- വക്കീൽ എം- മാത്യു ബി- എ- ബി- എൽ- ,,
൧൨- ,, കണ്ടത്തിൽ ഈപ്പൻ ,,
൧൩- വടക്കേടത്തു ഗീവറുഗീസ ,,
൧൪- ഇടവഴിക്കൽ ഫീലിപ്പോസ അവർകൾ (സിക്രട്ടെറി)

## പ്രധാന നിശ്ചയങ്ങൾ

ആദ്യമായി പ്രസിഡെണ്ടു മെത്രാപ്പോലീത്താ അവർകൾ തന്റെ പ്രായാധിക്യവും ക്ഷീണവുംമൂലം മലങ്കര ഇടവകയുടെ ഭരണം ഒഴിവാൻ ആഗ്രഹിക്കുന്നുഎന്നും തനിക്കു പകരമായി തന്റെ സ്ഥാനത്തേക്കു ഒരു മേല്പട്ടക്കാരനെ നിയമിക്കണമെന്നു ആഗ്രഹിക്കുന്നതായും പ്രസ്താവിച്ചു. ഈ പ്രസ്താവം കമ്മട്ടിക്കാരിൽ വളരെ ഖേദത്തെ ജനിപ്പിച്ചു. എങ്കിലും അവിടെനിന്നു വളരെ ഊൎജ്ജിതമായും ജനപ്രീതിയോടും നടത്തിവരുന്ന ഭരണത്തെ ഒഴിവാൻ ആഗ്രഹിക്കുന്നതു കമ്മട്ടിക്കാൎക്കു മാത്രമല്ല മലങ്കര ഇടവകയ്ക്കു ഒട്ടുക്കു വ്യസനകരമായ ഒരു സംഗതിയാക കൊണ്ടു ഈ ആഗ്രഹത്തെ പിൻവലിക്കണമെന്നു കമ്മട്ടിക്കാർ വളരെ അപേക്ഷിക്കമൂലം തിരുമനസ്സുകൊണ്ടു തല്ക്കാലത്തേക്കു സമ്മതിച്ചു. എങ്കിലും അവിടത്തെ ഭാരങ്ങളിൽ സഹായിയായിരിപ്പാൻ ഒരു മെത്രാപ്പോലീത്തായെ കൂടെ ചുമതലപ്പെടുത്തണമെന്നു നിശ്ചയിച്ചു.

൨-ാമതു. സഹായിയായി ഏതു മെത്രാപ്പോലീത്തായെ തിരഞ്ഞെടുക്കണമെന്നുള്ള ആലോചന പുറപ്പെട്ടു. മേല്പട്ടക്കാരിൽ ഒരാൾ തല്ക്കാലം സ്ഥലത്തില്ലാഞ്ഞസ്ഥിതിക്കു അദ്ദേഹത്തിന്റെ അഭിപ്രായംകൂടെ അറിഞ്ഞതിന്മേൽ ഈ ഭാഗം സ്ഥിരപ്പെടുത്തണമെന്നുള്ള ഉദ്ദേശത്തുമ്മേൽ അവസാനമായ തീരുമാനം അടുത്ത കമ്മട്ടിയോഗത്തിലേക്കു നീക്കിവയ്ക്കയും അതുവരെ സഹായജോലികൾ വഹിപ്പാൻ മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ അവർകളെ നിശ്ചയിക്കയും ചെയ്തു.

൩. ഇരുകക്ഷികളുള്ള പള്ളികളെ സംബന്ധിച്ച വ്യവഹാരം നടത്തേണ്ട കാൎയ്യം അന്വേഷിപ്പാൻ സഹായമെത്രാപ്പോലീത്തായെ പ്രത്യേകം ചുമതലപ്പെടുത്തി.

൪. സഹായമെത്രാപ്പോലീത്തായെ കമ്മട്ടിയുടെ വൈസ് പ്രസിഡെണ്ടായി നിയമിക്കുന്നതിനും സാമാജികന്മാരിൽ ചിലർ തനതുജോലിനിമിത്തം കമ്മട്ടിയോഗത്തിൽ അശേഷം വന്നുചേരാതിരിക്കുന്നതിനാൽ അങ്ങിനെയുള്ളവൎക്കു പകരം പുതിയ സാമാജികന്മാരെ തിരഞ്ഞെടുക്കുന്നതിനും അടുത്ത മേടമാസത്തിൽ പള്ളിക്കാരുടെ ഒരു സാധാരണയോഗം കൂടണമെന്നു നിശ്ചയിച്ചു.

൫. മലങ്കരെ ഇപ്പോൾ ഉള്ള മേല്പട്ടക്കാരിൽ മൂന്നാളുകളും വൃദ്ധതയും രോഗവും മൂലം വലിയ ചുമതലകൾ വഹിക്കുവാൻ അശക്തന്മാരായി തീൎന്നിരിക്കുന്നതുകൊണ്ടു രണ്ടു മെത്രാന്മാരെക്കൂടെ പുതുതായി വാ

ഴികണമെന്നു മെല്പട്ടക്കാൎക്കു അഭിപ്രായമുള്ളതിനാൽ അതെപ്പററിയും സാധാരണയോഗത്തിൽ ആലോചിച്ചു അതു തിരഞ്ഞെടുക്കണമെന്നും യോഗം തിരഞ്ഞെടുക്കുന്ന ആളിനെ വാഴിക്കുവാൻ അനുവാദകല്പന ഉണ്ടാകുന്നതിനു പാത്രിയൎക്കീസ്ബാവാ തിരുമനസ്സിലെക്കു എഴുതി അയക്കണമെന്നും നിശ്ചയിച്ചു.

൬. മാൎത്തീവന്നാസ്യോസ്സ സിമ്മനാരി കമ്മട്ടിവക റിപ്പോൎട്ടും ബാക്കിപത്രവും വായിച്ചു സ്വീകരിക്കയും സിമ്മനാരി കമ്മട്ടിക്കാരുടെ പരിശ്രമത്തെ അഭിനന്ദിക്കയും ചെയ്തു.

൭- സുറിയാനിപഠിത്തം അടുത്ത മകരമാസം മുതൽ മാൎത്തീവന്നാസ്യോസ്സ സമ്മനാരിയിൽ നടത്തണമെന്നും അതിലെക്കു മലങ്കര മല്പാൻ ഗീവറുഗീസു കത്തനാർ അവൎകൾ മല്പാനായിരിക്കണമെന്നും നിശ്ചയിച്ചു.

൮ മാൎത്തീവന്നാസ്യോസ്സ സിമ്മനാരിയിൽ സ്ഥലം മതിയാകാതിരിക്കുന്നതിനാൽ തൽകാലത്തെക്കു പള്ളിക്കൂടത്തിന്റെ ഒരു ശാഖയായും പിൻകാലത്തു ഒരു ചാപ്പലായും ഇരിക്കണമെന്നുള്ള ഉദ്ദെശത്തൊടെ മരപണി ആരംഭിച്ചിരിക്കുന്ന കെട്ടിടം പള്ളിയാകുന്ന കാലത്തു കോട്ടയത്തു പുത്തൻപള്ളിയുടെ ഒരു കുരിശുപള്ളിയാകി വയ്ക്കണമെന്നു വച്ചിരിക്കുന്നതിനാൽ ടി-കെട്ടിടപ്പണി പുത്തൻപള്ളിയിൽനിന്നു നടത്തുവാൻ അനുവദിക്കണമെന്നു സിമ്മനാരി കമ്മട്ടിക്കാർ പള്ളിയോഗത്തിൽ ഒരു ഹൎജി കൊടുത്തിട്ടുണ്ടു. ഇതിലെക്കു പ്രസിഡെണ്ടു അവൎകൾ കൂടെ ശിപാൎശിചെയ്യണമെന്നു അപെക്ഷിച്ചതിനെ സമ്മതിച്ചു.

൯- അംഗ്ലിയാ പള്ളികളിൽ വച്ചു സുറിയാനിക്കാരുടെ വിവാഹമൊ സുറിയാനിപ്പള്ളികളിൽ വച്ചു അംഗ്ലിയാക്കാരുടെ വിവാഹമൊ നടത്തുന്നതായാൽ അതാതു സഭയുടെ ചട്ടപ്രകാരം വിളിച്ചുചൊല്ലിയിരിക്കുന്നപ്രകാരം സൎട്ടിഫിക്കെററു ഹാജരാക്കാതെ വിവാഹം നടത്തിക്കൂടാ എന്ന ഒരു സക്യുലർ പുറപ്പെടുവിച്ചാൽ കൊള്ളാമെന്നു എ-പെ ബ- ബിഷോപ്പു ഹോഡ്ജസ അവൎകൾ പ്രസിഡെണ്ടു മെത്രാപ്പോലീത്താ അവൎകൾക്കു കുറെമുമ്പിൽ ഒരു അപെക്ഷ അയച്ചിരുന്നതിനു കമ്മട്ടിക്കാരോടു ആലൊചിച്ചു തീൎച്ചപ്പെടുത്താമെന്നു മറുപടി അയച്ചിരുന്നു. ഈ സംഗതി കമ്മട്ടിയിൽ ആലോചിച്ചതിൽ സത്യസുറിയാനിക്കാർ എടത്തുട്ടുകാരൊടു ബാന്ധവം കൂടുവാൻ അനുവദിക്കുന്ന ഒരു കല്പനയായി കാണുന്നതിനാൽ ഈ അപെക്ഷയെ അനുവദിപ്പാൻ ഇടയില്ലന്നു നിശ്ചയിച്ചു.

൰. അഞ്ചാംക്ലാസുവരെ ഇംഗ്ലീഷു പഠിക്കാത്തവൎക്കു ആദ്യപട്ടം കൊടുത്തുകൂടാഎന്നു മുന്നൊരുയോഗത്തിൽ ചെയ്തിട്ടുള്ള തീരുമാനം ചില സ്ഥലങ്ങളിൽ വളരെ ദൊഷഫലം ചെയ്തിരിക്കുന്നതായി കണ്ടതിനാൽ ഒഴിച്ചുകൂടാത്ത അത്യാവശ്യം നേരിട്ടാൽ മാത്രം ഈ നിശ്ചയത്തെ ഭേദപ്പെടുത്താമെന്നു ഒരു വ്യത്യസ്തം കല്പിക്കയും അങ്ങനെ പ്രവൎത്തിപ്പാൻ ആവശ്യപ്പെട്ടാൽ വിവരം കാരണത്തോടു കൂടി കമ്മട്ടിയിൽ അറിയിക്കണമെന്നു നിശ്ചയിക്കയും ചെയ്തു.

ഇതിന്റെ ശെഷം പല ഹൎജികൾ കമ്മട്ടിയിലെക്കു വന്നിരുന്നവയെ തീൎച്ചക്കു എടുത്തു. സമയക്കുറവിനാൽ അവയിൽ പ്രധാനമായി രണ്ടിനെമാത്രം തീൎച്ചപ്പെടുത്തി. ഒന്നു തിരുവല്ലാ പഴയപള്ളി സംബന്ധമായി തീൎച്ചപ്പെടാതെ കിടക്കുന്ന കേസു നടത്തിക്കണമെന്നും മറെറാന്നു ചിങ്ങൊനത്തുപള്ളി സംബന്ധമായ ഒരുവലിയകുഴപ്പം നാലു പഞ്ചായക്കാരെ കെല്പിച്ചു തീൎച്ചപ്പെടുത്തണമെന്നും ആയിരുന്നു. ഇതു പിന്നീടു പഞ്ചായക്കാർ തീൎച്ചപ്പെടുത്തി എന്നറിയുന്നു.

---

## പെൺപള്ളിക്കൂടം.

സ്ത്രീവിദ്യാഭ്യാസം ഒരു സമുദായത്തിന്റെ ഉയൎച്ചക്കു ഏററവും ആവശ്യപ്പെട്ട ഒരു സംഗതിയാണെന്നു പ്രായെണ ഇപ്പോൾ സമ്മതിക്കപ്പെടുന്നതുകൊണ്ടു അതിനെക്കുറിച്ചു ഒന്നും പറയണമെന്നില്ല. സുറിയാനി സമുദായം ഈ നാട്ടിലുള്ള മററു സമുദായങ്ങളെ അപെക്ഷിച്ചു പുരുഷന്മാരുടെ വിദ്യാഭ്യാസത്തിൽ അധൊഗതിയിൽ ഇരിക്കുന്നു എന്നു പറവാനില്ല. മിഷ്യനറിമാരാലും സൎക്കാരിനാലും സ്ഥാപിക്കപ്പെട്ടിരിക്കുന്ന പാഠകശാലകൾ മൂലമായി സുറിയാനിക്കാൎക്കു വളരെ നാൾ മുമ്പെതന്നെ വിദ്യാഭ്യാസത്തിൽ താല്പൎയ്യം ജനിച്ചതുകൊണ്ടു ഇതിനു മുമ്പിൽ ഈ പംക്തികളിൽ പ്രസ്താവിച്ചിരുന്ന മതസംബന്ധമായ ചില ദൊഷങ്ങൾ തട്ടിയെന്നല്ലാതെ പൊതുവിൽ വിദ്യാഭ്യാസത്തെ സംബന്ധിച്ചടത്തൊളം മാത്രം ആലൊചിച്ചാൽ സമുദായത്തിനു ഉയൎച്ചയാണു ഉണ്ടായിട്ടുള്ളതു. എന്നാൽ ഇപ്പോൾ സമുദായം വകയായിതന്നെ ഒരു ഉൽകൃഷ്ട പാഠകശാലയും പല ഉപപാഠകശാലകളും ഉണ്ടായിട്ടുള്ളതും സമുദായം അവയെ ക്രമമായി ഉപയൊഗപ്പെടുത്തി വരുന്നതും കൊണ്ടു മുമ്പിൽ ഉണ്ടായിരുന്ന മതവിഷയമായ വീഴ്ചകൾക്കും പരിഹാരം വന്നിട്ടുണ്ടു.

ഇനി വിദ്യാഭ്യാസവിഷയത്തിൽ പരിഹാരം ഉണ്ടാകെണ്ടതായ ബാക്കികിടപ്പുള്ള ഒരുപ്രധാന കുറവു സ്ത്രീവിദ്യാഭ്യാസമാകുന്നു. വിദ്യാഭ്യാസത്തിന്റെ മാഹാത്മ്യം പണ്ടെതന്നെ നമ്മുടെ സമുദായം ധരിച്ചുപൊയിരിക്കുന്നതിനാൽ പുരുഷന്മാരുടെ വിദ്യക്കു ഇതര സഹായങ്ങളെ ഉപയൊഗിച്ചതുപൊലെയാണ സ്ത്രീവിദ്യാഭ്യാസത്തിൽ ഇപ്പൊൾ നടത്തിവരുന്നതു. സ്ത്രീകൾ ഉൽകൃഷ്ടവിദ്യ അഭ്യസിച്ചാൽകൊള്ളാമെന്നു താല്പൎയ്യം ഏവൎക്കും ഉണ്ടു ആവകക്കു തന്നതായി ഒരു പാഠശാലയില്ല. മിഷ്യനറിമാരാൽ അവിടവിടെ സ്ഥാപിക്കപ്പെട്ട പള്ളിക്കൂടങ്ങൾ ഉള്ളതുകൊണ്ടു മററുനിവൃത്തിയില്ലാഞ്ഞു അവയിൽചെന്നു ചിലർ പഠിച്ചുവരുന്നു. മതസംബന്ധമായ ചില തടസ്സങ്ങൾ ചിലരെ വിരുദ്ധപ്പെടുത്തുന്നതിനാൽ പഠിക്കാതെയിരിക്കതന്നെ ഭേദം എന്നുവച്ചു സ്ത്രീകളെ വായിപ്പാനും കണക്കു കൂട്ടുവാനും ചിലപാട്ടുകളും മാത്രം പഠിപ്പിച്ചു നിൎത്തുന്നവരാണ സമുദായത്തിൽ അധികവും ഉള്ളതു.

മററു മതക്കാരുടെ പാഠകശാലകൾ വിദ്യാൎത്ഥികളുടെ മതവിശ്വാസത്തിൽ പല കേടുകൾ വരുത്താമെന്നും വരുത്തിയിട്ടുണ്ടെന്നും മുൻചില സന്ദൎഭങ്ങളിൽ ഈ പത്രികയിൽ പ്രസ്താവിച്ചിരുന്നതു വായനക്കാർ ഓൎക്കാതിരിക്കയില്ല. ആ അഭിപ്രായം സ്ത്രീവിദ്യാഭ്യാസത്തെയും സംബന്ധിക്കുന്നതാണ. ഒരുവേള കുറെക്കൂടെ ബലമായി സ്ത്രീകളെസംബന്ധിക്കയില്ലയൊ എന്നാണ വിചാരിക്കെണ്ടതു. സ്ത്രീകൾസമൎത്ഥകളായിരുന്നാൽ പുരുഷന്മാരെ വശീകരിക്കുവാനും വഴിതെററിക്കുവാനും അസാമാന്യസ്വാതന്ത്ര്യം അവൎക്കു ഉണ്ടായിരിക്കും. സ്ത്രീകൾ പുരുഷന്മാരെക്കാൾ ദുൎബ്ബലകൾ ആകുന്നതിനാൽ ഗുരുലഘുത്വങ്ങളെ ആലൊചിക്കാതെ കണ്ടതും കേട്ടതും എളുപ്പം വിശ്വസിക്കയും ഇങ്ങനെതെററായി മനസ്സിൽപതിഞ്ഞ ദുരുപദെശങ്ങൾ അവൎക്കു സ്വഭാവത്താൽ ഉള്ള സ്വാധീനശക്തിമൂലം പുരുഷന്മാരിൽ ദൃഢീകരിക്കയും ചെയ്യാൻ എളുപ്പമുണ്ടു. എന്നുമാത്രമല്ല കുട്ടികൾ സാധാരണ സഹവാസം ചെയ്യുന്നതും കണ്ടുപഠിക്കുന്നതും മാതാക്കന്മാരിൽനിന്നാകകൊണ്ടു സ്ത്രീകൾ അറിവിലും വിശ്വാസത്തിലും നിൎമ്മലകളായിരിക്കുന്നതു വരുവാനുള്ള തലമുറക്കത്യാവശ്യമാകുന്നു. നെരെമറിച്ചു ഒരുസ്ത്രീ അറിവില്ലാത്ത മൂഢയൊ അല്ലങ്കിൽ തെററായവിധത്തിൽ അഭ്യസിപ്പിക്കപ്പെട്ടു ദുരുപദെശങ്ങളിലും എടത്തൂട്ടുകളിലും വളൎത്തപ്പെട്ടവളൊ ആയിരുന്നാൽ അവൾ മാത്രമല്ല, അവൾ മുഖാന്തിരം ഭൎത്താവും പിന്നാലെ കുട്ടികളും മൂഢന്മാരും അവിശ്വാസികളും എടത്തൂട്ടുകാരും ആകുന്നതു എളുപ്പമാകുന്നു. ഈ ഭാഗം മാത്രം ആലൊചിച്ചാൽ പെൺകുട്ടികളെ നല്ല അറിവിലും സത്യവിശ്വാസത്തിലും സന്മാൎഗ്ഗത്തിലും അഭ്യസിപ്പിച്ചു വളൎത്തുന്നതു നമ്മുടെ സമുദായത്തിന്റെ ഉയൎച്ചയ്ക്കും വിശ്വാസത്തിന്റെ സ്ഥിരതക്കും വെദവിരൊധങ്ങളുടെ ഒതുക്കത്തിന്നും എത്രയും ആവശ്യമാണെന്നു പ്രത്യക്ഷമാകുന്നു. സുറിയാനിസമുദായത്തിന്നു സ്വന്തമായും വിശ്വാസസ്ഥിരതയുള്ള അദ്ധ്യാപകന്മാരാൽ അഭ്യസിപ്പിക്കപ്പെടുന്നതുമായ ഒരു പള്ളിക്കൂടം ഇല്ലാഞ്ഞാൽ മെല്പറഞ്ഞ ഉദ്ദെശ്യം എങ്ങിനെ സാധിക്കും. അന്യന്മാരുടെ പള്ളിക്കൂടങ്ങൾ ഉണ്ടല്ലൊഎന്നു പറയുന്നപക്ഷം അങ്ങിനെയുള്ളടത്തു ആൺകുട്ടികൾ പഠിച്ചതിനാൽ വന്ന ഫലം നാം അനുഭവിച്ചറിഞ്ഞിരിക്കുമ്പൊൾ പെൺകുട്ടികൾ പഠിച്ചാൽ ഇതിലും അധികമാണെന്നു അറിവാൻ വെറെലക്ഷ്യം വെണമൊ.

പെൺകുട്ടികൾക്കു ഉയൎന്ന വിദ്യാഭ്യാസത്തിന്നു സൌകൎയ്യം ഉണ്ടാക്കികൊടുക്കണമെന്നു കാണിപ്പാൻ വെറെയും കാരണം പറവാനുണ്ടു- ഇപ്പൊൾ നമ്മുടെ ആൺകുട്ടികൾ പ്രായെണ ഉൽകൃഷ്ടവിദ്യ അഭ്യസിച്ചുവരുന്നതിനാൽ അവൎക്കു പുരുഷപ്രാപ്തിയാകുമ്പൊൾ തങ്ങളെപൊലെ അല്ലങ്കിലും ഒരുവിധം വിദ്യഅഭ്യസിച്ച സ്ത്രീകളെ ഭാൎയ്യമാരായികിട്ടണമെന്നു ആഗ്രഹിക്കുന്നതു സ്വാഭാവീകമാകുന്നു- സൌന്ദൎയ്യം സമ്പത്തു തറവാട്ടുമാഹാത്മ്യം ഇവകളെക്കാൾ വിദ്യയെ വിലമതിക്കുന്ന കാലംമിക്കവാറും വന്നിരിക്കുന്നു എന്നുപറയാം- ദൈവം സഹായിക്കട്ടെ നമ്മുടെക്കൂട്ടത്തിൽവിദ്യഅഭ്യസിച്ച പെൺകുട്ടികൾ-ഇല്ലാതെയിരുന്നാൽ മതവും ധന

വും തറവാട്ടും ആലൊചിക്കാതെ വിദ്യ അഭ്യസിച്ച അന്യമതക്കാരികളായ സ്ത്രീകളെ ഭാൎയ്യമാരായി പരിഗ്രഹിക്കുന്നതിന മടിക്കയില്ല. അപ്പൊൾ വിദ്യാഭ്യാസം ചെയ്യപ്പെടുന്ന നമ്മുടെ പുരുഷസന്തതികൾ അന്യമതങ്ങളിലും വിശ്വാസത്തിലും ചെൎന്നപൊകുവാനും അവൎക്കുവെണ്ടി നാം പ്രത്യെകിച്ച പള്ളിക്കൂടം ഉണ്ടാക്കി ചെയ്തു വരുന്ന ശ്രമം നിഷ്ഫലീഭവിക്കുവാനും ഇടവരുന്നതാകുന്നു.

അതിനാൽ മാർ ദീവന്നാസ്യൊസ സിമ്മനാരി എന്തു ഉദ്ദെശത്തെമെലും എന്തുസാദ്ധ്യത്തിനുമായി സ്ഥാപിക്കപ്പെട്ടുവൊ ആ ഉദ്ദെശവും സാദ്ധ്യവും സഫലമാകണമെങ്കിൽ സ്ത്രീകളെ ഉൽകൃഷ്ടവിദ്യ അഭ്യസിപ്പിക്കുന്ന ഒരു ഉയൎന്നതരം പാഠകശാല നമ്മുടെ സമുദായത്തിന ഒഴിച്ചുകൂടാത്ത ഒരാവശ്യമാകുന്നു. ഇതിലെക്ക മലങ്കര ഇടവകയുടെ എ. പെ. പെ. ബ. മാർദീവന്നാസ്യൊസ മെത്രാപ്പൊലിത്താ തിരുമനസ്സിലെ കല്പനപ്രകാരം മെടമാസത്തിൽ കോട്ടയത്തു പുത്തൻ പള്ളിയിൽ ഒരുസംഘംകൂടി ആ പള്ളിക്കു സമീപമുള്ള ഉയൎന്നസ്ഥലത്തു പള്ളിക്കൂടകെട്ടിടം പണിയിക്കണമെന്നു നിശ്ചയിച്ചു ഒരുവരിയിട്ടു വേല ആരംഭിച്ചിരിക്കുന്നു. ഇപ്പോൾ കല്ലും തടിയും ശേഖരിച്ചുവരുന്നു. അടുത്ത ദിവസങ്ങളിൽ തിരുവിതാംകൂർ വിദ്യാഭ്യാസംസിക്രട്ടെറി ഡാക്തർ മിച്ചൽസായ്പു അവൎകൾ സക്കിട്ടായി വരുമെന്നു കേൾക്കുന്നതിനാൽ അദ്ദെഹത്തെക്കൊണ്ടു പുതിയ കെട്ടിടത്തിന്റെ അടിസ്ഥാനക്കല്ലു സ്ഥാപിപ്പിക്കയല്ലയൊ നല്ലതെന്നു ചിലമഹാന്മാർ അഭിപ്രായപ്പെട്ടതിനാൽമാത്രം പണിക്കു താമസിക്കുന്നതാണ.

മെൽപ്രസ്താവിച്ച ഭാഗങ്ങൾകൊണ്ടു സ്ത്രീകളുടെ ഉൽകൃഷ്ടവിദ്യാഭ്യാസത്തിന ഒരുഉയൎന്നതരം പള്ളിക്കൂടം സുറിയാനി സമുദായത്തിന ഏറ്റവും ആവശ്യമാണെന്നു കണ്ടുവല്ലൊ. അങ്ങനെ ഒരുവിദ്യാലയം ഉണ്ടാക്കുന്നതു എല്ലാംകൊണ്ടും സമുദായത്തിന്റെ മദ്ധ്യസ്ഥലമായ കോട്ടയത്തു വേണ്ടതാകുന്നു എന്നുള്ളതിലും ആൎക്കും അഭിപ്രായഭേദമില്ല. സംഗതിവളരെ ഗൌരവമാണെന്നു ഏവരും സമ്മതിക്കുന്നു അതിനാൽ മലങ്കര ഇടവകയിൽ ഉൾപ്പെട്ട എല്ലാ സഹൊദരന്മാരും ഈ ഗൌരവമെറിയ ഉദ്ദെശസാദ്ധ്യത്തിന യഥാശക്തി സഹായിക്കണമെന്നു അപെക്ഷിക്കുന്നു. കഴിഞ്ഞ അസൊസിയെഷ്യൻ സംഘത്തിൽവച്ചു പലമഹാന്മാരും ഇതിലെക്കു സഹായം ചെയ്യാമെന്നു വാഗ്ദത്തം ചെയ്തിരിക്കുന്നു. വാഗ്ദാനം ചെയ്തവർ അവരവരുടെ വാഗ്ദത്തസംഖ്യ ഉടനെ എത്തിച്ചുതരികയും വരിയിൽ ചേൎന്നിട്ടില്ലാത്തവർ ഉടനെ അവർ നിശ്ചയിച്ചിരിക്കുന്ന സഹായസംഖ്യ അറിയിച്ചുതരികയും ചെയ്യണമെന്നു അപെക്ഷിക്കുന്നു. ഈവക വരി രസീതു കൊടുത്തു പിരിക്കുന്നതിന സംഘക്കാർ കന്നമ്പുറത്തു കുര്യൻ ചെറിയാൻ അവൎകളെ അധികാരപ്പെടുത്തിയിരിക്കുന്നു. ഇതുവരെ വാഗ്ദത്തം ചെയ്യപ്പെട്ട വരിവിവരം വെറൊരു ഭാഗത്തു ചേൎത്തിട്ടുണ്ടു.



## പ്രസംഗസ്വാതന്ത്ര്യം.

വൈദീക മേലദ്ധ്യക്ഷന്മാരുടെ അനുവാദം കൂടാതെ വാളെടുത്തവനെല്ലാം വെളിച്ചപ്പാടെന്നുള്ള സ്ഥിതിയിൽ കണ്ടവനെല്ലാം മതപ്രസംഗങ്ങൾ നടത്തുന്നതും അങ്ങനെയുള്ളവരുടെ പ്രസംഗങ്ങളെ കേൾക്കുന്നതും തെറ്റാണെന്നു മുമ്പൊരിക്കൽ ഇടവകപത്രികയിൽ ഒരു പ്രസംഗത്തിൽ പ്രസ്താവിച്ചിരുന്നതിനെ അടിസ്ഥാനമാക്കി തെക്കുനിന്നു ഒരു "രക്ഷിക്കപ്പെട്ട" പ്രസംഗി വളരെ ഗൌരവമായ ഒരു ചോദ്യം സമാധാനം പറയണമെന്നുള്ള അപേക്ഷയോടു കൂടി ഞങ്ങൾക്കു അയച്ചിരിക്കുന്നു.

ചോദ്യത്തിന്റെ ചുരുക്കം- വേദപുസ്തക ജ്ഞാനത്തിൽ നിപുണന്മാരായ അംഗ്ലിയാ മതക്കാർ ഇങ്ങനെ നിഷ്കർഷിക്കുന്നില്ലാത്തതിനാൽ സുറിയാനിക്കാരുടെ മൂഢാചാരങ്ങളിൽ ഒന്നല്ലയൊ ഇടവകപത്രികയിലെ ഈ പ്രസംഗം എന്നാകുന്നു-

"അയക്കപ്പെടാഞ്ഞാൽ എങ്ങനെ പ്രസംഗിക്കും" എന്നു ചോദിക്കുന്ന പൌലൊസ അപ്പോസ്തോലനെയും അയക്കപ്പെടുന്ന സമ്പ്രദായം പൌലൊസിന്റെ ചരിത്രംകൊണ്ടു കാണിച്ചുതന്ന പ്രക്കസേസപുസ്തക ഗ്രന്ഥകർത്താവിനെയും കാൾ അംഗ്ലിയാമതക്കാരെ അധികം വിശ്വസിക്കണമെന്നുള്ള ഈ പ്രസംഗ ചോദ്യക്കാരന്റെ വിചാരം തന്നെ തെറ്റാണെന്നു അറിയാമല്ലൊ. അതുപോകട്ടെ. ചോദ്യക്കാരന്റെയും സമപ്രസംഗികളായ അധികപ്രസംഗികളുടെയും തൃപ്തിക്കും അറിവിനും മൌനത്തിനുംവേണ്ടി അയാൾ ആവശ്യപ്പെടുന്ന തെളിവു തന്നെ താഴെ ചേർക്കുന്നു.

൧൬൦൩-ാം വർഷത്തിൽ ഉറപ്പിക്കപ്പെടുകയും ൧൮൬൫-ൽ പരിഷ്കരിക്കപ്പെടുകയും ചെയ്ത അംഗ്ലിയാസഭയുടെ കാനോനാകളിൽ ൪൯ ൫൦- ൫൧. വകുപ്പുകൾ വായിച്ചാൽ നമ്മുടെ ചോദ്യക്കാരനു തൃപ്തിപ്പെടാം- അതു താഴെ തർജ്ജമ ചെയ്തു ചേർക്കുന്നതു കണ്ണുതുറന്നു വായിക്കട്ടെ-

൪൯-ാം കാനോൻ- മഹാ ഇടവകയുടെ (ഡയൊസീസിന്റെ) ബിഷോപ്പിനാൽ പരിശോധിച്ചു അംഗീകരിക്കപ്പെടുകയൊ ഒരു മതിയായ പ്രസംഗിയെന്നു മേല്പറഞ്ഞ പ്രകാരം സമ്മതിച്ചു ലൈസൻസു നൽകപ്പെടുകയൊ ചെയ്യാത്ത യാതൊരു ആളും തന്റെ ഇടവകയിലൊ മറ്റു വല്ലടത്തുമൊ വേദവാക്യങ്ങളെയൊ ഉപദേശവിഷയങ്ങളെയൊ വ്യാഖ്യാനിപ്പാൻ തുനിയരുതു. ന്യായമായ അധികാരത്താൽ മുമ്പെ തന്നെ സ്ഥിരപ്പെടുത്തിയിരിക്കുന്നതൊ മേലിൽ പ്രസിദ്ധപ്പെടുത്തുന്നതൊ ആയ ഹോമലികളെ സത്യവിശ്വാസത്തിന്റെ സ്ഥിരതക്കും ജനങ്ങളുടെ നല്ല പഠിപ്പിനും വേണ്ടി വ്യാഖ്യാനവും വിശേഷണവും കൂടാതെ വായിപ്പാൻ മാത്രം അവൻ പഠിക്കണം-

൫൦. പ്രസംഗിപ്പാൻ മതിയായ അധികാരം നല്കിയിട്ടുണ്ടെന്നു മേല്പറഞ്ഞ പ്രകാരം ലൈസൻസിനാൽ ബോധപ്പെടുത്തുന്നവരെയല്ലാതെ ആരെയും പള്ളികളിലും ചാപ്പലുകളിലും പ്രസംഗിപ്പാൻ പട്ടക്കാരൊ കൈക്കാരന്മാരൊ മറ്റു പള്ളി ഉദ്യോഗസ്ഥന്മാരൊ അനുവദിക്കരുതു.

൮൧. ആൎച്ചബിഷോപ്പിനാലൊ ബിഷോപ്പിനാലൊ രണ്ടു സൎവ്വകലാശാലകളിൽ ഒന്നിനാലൊ അനുവദിക്കപ്പെടാത്തപക്ഷം, ഒരു അന്യൻ തങ്ങളുടെ പള്ളികളിലും ജനത്തിലും പ്രസംഗിപ്പാൻ ഭദ്രാസന പള്ളികളിലെയും കോളെജ പള്ളികളിലെയും ഉദ്യോഗസ്ഥന്മാർ അനുവദിച്ചുകൂടാത്തതാകുന്നു. ദൈവവചനത്തോടൊ ൧൮൫൨-ൽ കൊൻവൊക്കേഷ്യൻ ഹൌസിൽ ഉറപ്പിച്ചിരിക്കുന്ന മതസംഗതികളോടൊ പൊതുവിലുള്ള പ്രാൎത്ഥനാപുസ്തകത്തോടൊ യോജിക്കാത്ത ഏതെങ്കിലും ഉപദേശം ഏതെങ്കിലും പ്രസംഗി തന്റെ പ്രസംഗത്തിൽ പ്രസ്താവിച്ചാൽ ആ കാൎയ്യം യുക്തംപോലെ പരിഹരിക്കുന്നതിനുവേണ്ടി പ്രസംഗം കേട്ട ചിലരുടെ കയ്യൊപ്പോടുകൂടി അവിടത്തെ ഉദ്യോഗസ്ഥൻ ഉടനെ തന്നെ ഇടവകബിഷോപ്പിനു അറിവു കൊടുക്കണം".

൨൰. അംഗ്ലിയാ കാനൊൻ വിവാദകാൎയ്യത്തിനു മതിയായ തെളിവായിരിക്കുമെന്നു വിശ്വസിക്കുന്നു. സുറിയാനിക്കാരിൽ വിരുദ്ധം ഉണ്ടാക്കുവാൻ വല്ല ഡേവീഡൊ പാണ്ടിയൊ രായരൊ കപ്യാരൊ ആരു തന്നെ വന്ന ദുരുപദേശം ചെയ്താലും എല്ലാം ദൈവ വചനമാണ വിരോധിക്കരുത, കേൾക്കണം, കൈക്കൊള്ളണം എന്നിങ്ങനെ ഉപദേശിമാരും പാദ്രിമാരും പറഞ്ഞു സുറിയാനിക്കാരെ തെറ്റിക്കുന്നു. അവരുടെ പള്ളിയിൽ പ്രസംഗിക്കണമെങ്കിൽ ബിഷോപ്പിന്റെയൊ ആൎച്ചബിഷോപ്പിന്റെയൊ ലൈസൻസ വേണം താനും. നിന്നെപ്പോലെ തന്നെ നിന്റെ അയൽക്കാരനെയും സ്നേഹിക്കണമെന്നുള്ള ഉപദേശം ഇവർ പഠിക്കട്ടെ.

"രക്ഷിക്കപ്പെട്ട" പ്രസംഗികളെ, നിങ്ങൾ "സത്യവേദപാലകന്മാർ" എന്നു വിചാരിച്ചുവരുന്ന അംഗ്ലിയാ ഉപദേശപ്രകാരം നിങ്ങൾക്കു പ്രസംഗിപ്പാൻ ലൈസൻസ തന്ന മേല്പട്ടക്കാരൻ ആർ. നിങ്ങളെ കുടുക്കിൽ അകപ്പെടുത്തിയ ഡേവീഡവർഡ്’സവത്തന്മാരുടെ ലൈസൻസ എവിടെ നിന്നു. നിങ്ങൾക്കു ദൈവ വചനം പ്രസംഗിപ്പാൻ ആഗ്രഹമുണ്ടെങ്കിൽ നിങ്ങളുടെ അറിവും നിങ്ങൾ കൈക്കൊണ്ടിരിക്കുന്ന വിശ്വാസവും മേല്പട്ടക്കാരനെ ബോധപ്പെടുത്തി അനുവാദംവാങ്ങിപ്പീൻ അപ്പോൾ മാത്രമെ നിങ്ങൾക്കു ദൈവനാമം പ്രസംഗിപ്പാൻ അധികാരം ഉണ്ടാവു.

---

## കഴുവേറി എന്ന പദം

പ്രിയമുള്ള പത്രാധിപരെ നിങ്ങളോടു ഞാൻ ചോദിക്കുന്നു. "കഴുവേറി" എന്ന പേരു സാധാരണ പട്ടക്കാർ മുതൽ അത്മേനികൾ വരെ വിളിച്ചു വരുന്നു. പട്ടക്കാർ വിളിക്കുന്നു എന്നു പറവാൻ ഞാൻ മടിക്കുന്നു. എങ്കിലും കേൾക്കുമ്പോൾ പറയാതിരിക്കുന്നതു ശരിയല്ലല്ലൊ. കഴുവേറി എന്ന പേരു എഴുതിയതുകൊണ്ടു ഞാൻ തന്നെ ഭയപ്പെടുന്നു. എങ്കിലും ദൈവം എന്നോടു ക്ഷമിക്കുമെന്നു ഞാൻ ശരണപ്പെട്ടിരിക്കുന്നു. ഗലാ ൩- ൧൩- ക്രിസ്തു നമുക്കുവേണ്ടി ഒരു ശാപമായി തീരുകകൊണ്ടു ന്യായപ്രമാണത്തിന്റെ ശാപത്തിൽനിന്നു നമ്മെ വീണ്ടെടുത്തിരിക്കുന്നു, എന്തുകൊണ്ടെന്നാൽ മരത്തിന്മേൽ തൂങ്ങുന്നവനെല്ലാം ശപിക്കപ്പെട്ടവനാകുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നു. അപ്പോൾ കഴുവേറി എന്നു വിളിക്കുന്നവൻ യേശുവിനു പങ്കില്ലാത്തവനും വിളികേൾക്കുന്നവൻ പങ്കുള്ളവനും ആയിരിക്കുന്നു. മത്തായി ൧൬- ൩- എന്നാൽ ആരെങ്കിലും

എന്നിൽ വിശ്വസിക്കുന്നവരായി ചെറിയവരിൽ ഒരുത്തനെ വിരുദ്ധപ്പെടുത്തിയാൽ ഒരു തിരികല്ലു അവന്റെ കഴുത്തിൽ തൂങ്ങി സമുദ്രത്തിന്റെ ആഴത്തിലേക്കു മുങ്ങി പോകുന്നതു ഏറെ നല്ലതാകുന്നു. റൊമാ ൨. ൧. ആകയാൽ ന്യായം വിധിക്കുന്ന ഏതു മനുഷ്യനും ആയുള്ളോവെ നീ ഒഴികഴിവു ഇല്ലാത്തവനാകുന്നു. എന്തെന്നാൽ നീ മറ്റൊരുത്തനെ വിധിക്കുന്നതിൽ നീ നിന്നെത്തന്നെ കുറ്റം വിധിക്കുന്നു. വിധിക്കുന്ന നീ ആ കാര്യങ്ങളെ തന്നെ പ്രവൃത്തിക്കുന്നുവല്ലൊ. റോമാ ൨- ൨൧- ആകയാൽ മറ്റൊരുത്തനെ പഠിപ്പിക്കുന്ന നീ നിന്നെ തന്നെ പഠിപ്പിക്കുന്നില്ലയൊ, മോഷ്ടിക്കരുതെന്നു പ്രസംഗിക്കുന്ന നീ മോഷ്ടിക്കുന്നുവൊ. മത്തായി ൫- ൨൨- എന്നാൽ തന്റെ സഹോദരനോടു സംഗതി കൂടാതെ കോപിക്കുന്നവനെല്ലാം ന്യായവിധിക്കു ഹേതുവാകുമെന്നും ആരെങ്കിലും തന്റെ സഹോദരനോടു വികൃതി എന്നു പറഞ്ഞാൽ അവൻ വിസ്താരസഭയ്ക്കു ഹേതുവാകുമെന്നും എന്നാൽ ആരെങ്കിലും ഭോഷാ എന്നു പറഞ്ഞാൽ അവൻ അഗ്നിനരകത്തിലേക്കു ഹേതുവാകുമെന്നും ഞാൻ നിങ്ങളോടു പറയുന്നു. അപ്പോൾ കഴുവേറി എന്നു വിളിക്കുന്നതിനു കുറ്റമില്ലെന്നു വിചാരിക്കുന്നുവോ. സങ്കീ ൫൦- ൧൬. എന്നാൽ ദുഷ്ടനോടു ദൈവം പറയുന്നു. നീ എന്റെ പ്രമാണങ്ങളെ അറിയിപ്പാൻ എങ്കിലും എന്റെ നിയമത്തെ നിന്റെ വായിൽ എടുപ്പാൻ എങ്കിലും നിനക്കെന്തു സംഗതി. ൧൭. എന്തെന്നാൽ നീ ഉപദേശത്തെ വെറുത്തു എന്റെ വചനങ്ങളെ നിന്റെ പുറകിൽ ഇടുകളയുന്നു. ഇനിയും അനേകസാക്ഷികൾ പറവാനുണ്ടു. പത്രസ്ഥലത്തെ ഭയന്നു ചുരുക്കുന്നു.

എന്നു   കൈനകരിയിൽ ആറാത്തുപ്പള്ളിൽ ചാക്കൊ യൌസേപ്പു

## മാവെലിക്കര.

ഏവൻഗേലിയോൻ സകല ജാതികൾക്കും പ്രസംഗിച്ചു അന്ധകാരത്തിലും മരണനിഴലിലും ഇരിക്കുന്ന പലരെയും മശിഹായുടെ പ്രകാശത്തിലെക്കും ജീവങ്കലെക്കും തിരിയിക്കുന്നതിനും അതുമൂലം ദൈവത്തിന്റെ തിരുനാമം മഹത്വപ്പെടുന്നതിനും മലങ്കര യാക്കൊബായ സുറിയാനിസമുദായത്തിനുണ്ടായിരുന്ന ഒരുകുറവിനെ നികത്തുന്നതിനുമായി "മലങ്കര യാക്കൊബാ സുറിയാനി സുവിശെഷപ്രസംഗസംഘം" കൊട്ടയത്തു സ്ഥാപിക്കപ്പെട്ടിട്ടുണ്ടെന്നുള്ളതു ഒരു സ്വകാര്യമായ സംഗതിയല്ല- എന്നാൽ ഈസംഘത്തിന്റെ ഒരു "ഉപസഭ" ഇവിടെയും ഏർപ്പെടുത്തിയാൽ കൊള്ളാമെന്നു ഈ ദിശാവാസികളും ടി- സമുദായത്തിലുൾപ്പെട്ടവരുമായ പലരും ഉണ്ടായിരുന്ന ആശ അധികകാലദൈർഘ്യം കൂടാതെ സഫലതയെ പ്രാപിക്കുന്നതിനു ദൈവകൃപ സഹായമായിരുന്നു എന്നുള്ളതും സന്തോഷജന്യമായ ഒരുകാര്യമത്രെ. ഈയിടെ സഭാമെലദ്ധ്യക്ഷന്മാരുടെ കൈവെപ്പുകൂടാതെ ചിലർ പ്രസംഗത്തിനായി പുറപ്പെട്ടു സഭയെയും സഭാ നിയമങ്ങളെയും പാടെ മറിക്കുന്നതിനു ശ്രമിക്കുന്നതിനാൽ പലതരമായ പീഡകളും പ്രസംഗികളുടെ മെൽ സംശയങ്ങളും സഭാംഗങ്ങളായ പലർക്കും നേരിടുന്നു എന്നുള്ളതും ഒട്ടും അവാസ്തവമല്ല- കഴിഞ്ഞ കർക്കടകമാസം ൩-൨൩-യോടുകൂടി നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു ഇവിടെ എഴുന്നെള്ളിയിരുന്നസമയം പ്രസംഗത്തിനൊരുക്കമുള്ളവരുടെ മെൽ മേല്പറപ്പെട്ട സംശയം ആരൊപിക്കപ്പെടാതെ ഇരിപ്പാൻവെണ്ടി സി- ഒ- ഈപ്പൻ അവർകൾ, യു- ഈയ്ക്കാ അ—ൾ, ജി- ഉമ്മൻ അ—ർ, സി- ഇടിച്ചാണ്ടിഅ—ൾ, സി- ഇടിക്കുള

അ—ൾ, സി- ചാണ്ടപ്പിള്ള അ—ൾ, പി- റി- വർഗ്ഗീസ അ—ൾ, കെ- തൊമ്മാസ അ—ൾ, എം- കൊച്ചുകുഞ്ഞു അ—ൾ, വി- ദാനിയെൽ അവർകൾ, എ- ജൊൺ അ—ൾ, തൊമ്മുപണിക്കർ അ—ൾ, പി- കൊച്ചുകുഞ്ഞു അ—ൾ, ജി- വർഗ്ഗീസ അ—ൾ, ഇങ്ങനെ ൧൨ പെരെ തിരുമനസ്സുകൊണ്ട കൈവച്ചു പ്രസംഗജൊലിക്കായി കല്പിച്ചു നിയമിച്ചിട്ടുണ്ട- ടി- ഉപസഭയുടെ ഉദ്ദെശസിദ്ധിക്കായി ശനിയാഴ്ചതൊറും രാവിലെയും വൈകുന്നെരവും പുറജാതികളുടെ ഇടയിലും ഞായറാഴ്ച വെദവായന സമൂഹങ്ങളിലും അടുത്ത ചില പള്ളികളിലും പ്രസംഗങ്ങളും സൻഡെസ്ക്കൂളുകളും പ്രസംഗത്തിന്നായി നിയമിക്കപ്പെട്ടവരുടെ അറിവിന്നും ഗുണത്തിന്നുമായി ഒന്നിടയിട്ട ശനിയാഴ്ചതൊറും വെദജ്ഞാനാഭിവൃദ്ധിസംഘം എന്ന പെരൊടുകൂടി ഒരുസംഘവും ഇവർ നടത്തിവരുന്നുണ്ട. ദൈവതിരുനാമത്തിന്ന എന്നെക്കും മഹത്വമുണ്ടാകട്ടെ. ടി-സംഘത്തിൽനിന്നും ആദ്യം പെരു പറയപ്പെട്ടിരിക്കുന്ന നാലഞ്ചു പെരെ യാതൊരു പ്രതിഫലവും കൂടാതെ ഈ വരുന്ന ധനുമാസാരംഭത്തൊടെ ടി- സമുദായംവക വടക്കുള്ള ചില പള്ളികളിലെക്കു പ്രസംഗത്തിന്നായി അയക്കണമെന്നു സംഘം നിശ്ചയിച്ചിരിക്കുന്നതും ഏകദെശം ഒരു മാസത്തൊളം സഞ്ചാരം ഉണ്ടായിരിക്കുന്നതും ആകുന്നു- ഈ കാൎയ്യത്തിലെക്കു എല്ലാവരുടെയും നമസ്കാരങ്ങളും അപെക്ഷകളും ഇവൎക്കു സഹായമായിരിക്കണമെന്നു സംഘക്കാൎക്കു പ്രത്യെകം അപെക്ഷയുമുണ്ട-

എന്നു ആജ്ഞാപ്രകാരം-

---

സൎക്കീട്ട ആപ്പീസു മാവെലിക്കര
൧൨- കന്നി ൧൦-

എന്റെ സൎക്കീട്ട-

എന്റെ പ്രിയകരനായ രമണന്നു, രമണീ ഇടവകപത്രിക എഴുതി അറിവിക്കുന്നതു-

പ്രിയരമണാ! മുള്ളുകളുടെ ഇടയിലെ ശൊശാനാപുഷ്പവും സാക്ഷാൽ സത്യദ്രാക്ഷാലതയുമാകുന്ന നിരുപമസുന്ദരിയായ ആ പതിവ്രതയുള്ള കന്യകയിൽനിന്നു പുറപ്പെടുന്ന ഇമ്പമെറിയ സുഗന്ധൊപദെശങ്ങളെ ഇംഗാലാമ്ലബാഷ്പങ്ങളാകുന്ന തന്റെ ദുരുപദെശങ്ങളാൽ വിരൂപപ്പെടുത്തുന്നതിന്ന ആകാശവിമാനമാൎഗ്ഗമായൊ വായുരൂപെണയൊ ഏതുവിധത്തിലൊ ലങ്കാപുരിയിൽനിന്നു ഈ നാട്ടിലെത്തിയ യൊദ്ധാക്കളായ അസുരഗണങ്ങളൊടു മല്ലയുദ്ധത്തിന്നായി നിങ്ങളുടെ കരാരവിന്ദാൎപ്പിതമായ "രണ്ട പുതിയ പ്രസംഗികൾ" എന്ന ആയുധസമെതം എന്നെ നിങ്ങൾ നിയൊഗിച്ചപ്പൊൾ എനിക്കുണ്ടായ മനൊവിചാരം മഞ്ഞളുമായിരിക്കുന്ന ദ്രാക്ഷാലതകൊണ്ട മദൊന്മത്തകളായ ഈ അസുരകളെ ബന്ധിപ്പാൻ അബലയും അപരിചിതയുമായ എന്നെ യാത്രയാക്കിയ എന്റെ പ്രിയകാന്തൻ എത്ര കഠിനകണ്ഠനായിരിക്കുമെന്നായിരുന്നു എങ്കിലും "നമ്മുടെ കൎത്താവായ യെശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ എനിക്കു സംഗതിവരരുതു" എന്നു

ള്ളതിനെ ഓൎത്തിട്ടു സന്തൊഷാശ്രുപ്രവാഹത്തൊടു കൂടിയത്രെ ഞാൻ പുറപ്പെട്ടതു. ഇവരോടുള്ള ഈ മല്ലയുദ്ധത്തിൽ ധൈൎയ്യവീൎയ്യപരാക്രമശാലികളായി മുന്നംനിക്കുനിന്നു എന്നോടു പോരാടിയതു എന്റെമാതാവിന്റെ മുലപ്പാലുകുടിച്ചു വളൎന്നവരും ഇപ്പൊൾ അവൾക്കു സൌന്ദൎയ്യം പോരെന്നു വിചാരിച്ചു വാൎദ്ധക്യ കാലത്തു അവളെ തിരസ്കരിച്ചുംവെച്ചു അവളിൽ വൃഥാ ദോഷാരോപണം ചെയ്യുംകൊണ്ടു പരസ്ത്രീകളുടെ വിഷംകലൎന്ന അധരാമൃതപ്രാശനത്തിനായി ഓടിനടക്കുന്ന ചില കുപ്പായക്കാരും കുമ്പാതിരി കുഞ്ഞുങ്ങളുമത്രെ. അയ്യൊ ഇവർ എഫെ ബി.എ- ആദിയായ ഓരൊ പരീക്ഷകളിൽ വിജയികളായി തീൎന്നിട്ടും ഈ ആസുരകളാൽകൊടുക്കപ്പെട്ട വിഷദ്രാവകത്തെ വിവേചിച്ചറിഞ്ഞു പാനം ചെയ്വാൻതക്ക ആത്മീകകെമിക്കൽ അപ്പാറെറസ് (യന്ത്രങ്ങൾ) ഇല്ലാതെ ഇവരും ഇവൎമൂലം സാധുക്കളായ വളരെ പേൎക്കും അവയെ കോരികൊടുത്തു അവയുടെ മത്തുകൊണ്ടു ചിത്തഭ്രമക്കാരായിതീൎന്നതിനെഓൎത്ത ഞാൻ അങ്ങിനെ സന്താപസാഗരത്തിൽ നിമഗ്നയായി ഇരിക്കുമ്പൊഴാണ എന്റെ പ്രാണപ്രിയാ മാവേലിക്കരെ ഒരു കുപ്പായക്കാരൻ വട്ടമലക്കം ചാടിയെന്നൊ കൂടെതെരുതെരെ ചാടുന്നെന്നൊ ഉള്ള ഒരു പരിതാപകരമായ അടിയന്തിരകത്തുകിട്ടിയു. അപ്പൊഴത്തെ എന്റെ പരമ വേദന എന്തു മാത്രമായിരിക്കുമെന്നു എന്റെ പ്രിയകാന്താ നിങ്ങൾ തന്നെ അനുമാനിച്ചുകൊള്ളണമെ. ആറുവന്നപ്പൊഴും തോടുവന്നപ്പൊഴും ചാടി ഭൂതിഇളകത്തിന്റെ അഗാധം ഇത്രയെന്നു അറിഞ്ഞിട്ടില്ലാത്ത ഈ സാധുക്കളെ വഴിയന്ത്രാളമാക്കാൻതുനിഞ്ഞ ഈ കുപ്പായക്കാരൻ ആരായാലും തിളക്കപ്പെട്ട പരിശുദ്ധാത്മാവോടുകൂടിയ പരിശുദ്ധന്മാരുടെ വായാൽ പിരാക്കപെട്ടവനായിരിപ്പാനെ ഇടയുള്ളു എന്നുള്ള മനോവിന്നതയൊടുകൂടിയത്രെ ഞാൻ കാത്തികപ്പള്ളിതനിന്നും യാത്രയായതു. വഴിക്കു ഈ വിഷദ്രാവകത്തിന്റെ മത്തുകൊണ്ടു ചിത്തഭ്രമക്കാരായി തീൎന്ന ഒട്ടുപേർ ഇനിക്കു ദൃഷ്ടിഗോചരമായി. ഇങ്ങനെ ഈ യാത്രയിൽ കാണ്മാനും കേൾക്കാനും ഇടവന്ന ഓരൊസംഗതികളെപ്പറ്റിയും പൎയ്യാലോചന ചെയ്യുംകൊണ്ടു ഏകദെശം മൂന്നര മണിയൊടുകൂടി പുതിയകാവിൽഎത്തി. തൃഷാക്രാന്തനായിരിക്കുന്ന ചാതകപക്ഷിയെപ്പോലെ എന്റെആഗമനത്തിനായി ദീക്ഷിച്ചു വീക്ഷിച്ചുകൊണ്ടിരുന്ന ഈ മാവേലിക്കരക്കാരിക്കു ഞാൻ ദൃഷ്ടിഗോചരമായ ഉടനെ ശോഭായമാനയായ അവളുടെ മുഖാരവിന്ദത്തിൽ കൂടി ഉജ്ജ്വലപ്രഭാവങ്ങളായ മുത്തുപോലെ ഉരുണ്ടുരുണ്ടു വീഴുന്ന കണ്ണുനീരുകണ്ടു അരുതരുതു എന്നുള്ള ആഗ്രഹത്തോടുകൂടി ഓടിചെന്നു ഞാൻ ചുംബിച്ചു. തദനന്തരം ഞങ്ങൾ ഇരുപെരും ഓരൊ ആസ്ഥാനങ്ങളിലായി. അപ്പൊൾ അവൾ ഉദ്ധ്വശ്വാസമിട്ടും കൊണ്ടു എന്റെ ജീവനാഥാ താഴെവരുന്നപ്രകാരം ദീനസ്വരത്തിൽപറഞ്ഞു.

"കുഞ്ഞെ നീ ഇങ്ങോട്ടു വരുന്നെഎന്നു കേട്ടടംമുതൽ നീഇന്നുവരും നാളെവരും എന്നുള്ള ആശയൊടു കണ്ണിലെണ്ണയുമൊഴിച്ചു ഞാൻകാത്തിരുന്നു. ഇപ്പൊഴെങ്കിലും നിന്നെ ഒന്നു കാണ്മാൻ ഇടയായല്ലൊ-

ഈ വാൎദ്ധക്യകാലത്തു ഇങ്ങനെയും ഒന്നു കാണ്മാൻ സംഗതിയായി. ഇനിയും എന്തെല്ലാം കണ്ടാൽ കാലംകഴിച്ചുകൂട്ടാം. എന്റെ ചെറുപ്പകാലത്തു എന്റെ കുഞ്ഞുങ്ങൾ എല്ലാപേരുംകൂടിചേൎന്നു ഇനിക്കായിട്ടു ഒരു ആഭരണം പണിചെയ്യിച്ചുതന്നു. അതിനെ ഞാൻ ഇന്നാൾവരെയും സൂക്ഷിച്ചുവന്നു- ഇപ്പൊഴിതാ ഈ പത്തൊൻപതാം നൂററാണ്ടിൽ ആരാണ്ടെല്ലാംകൂടി, മററാരുമല്ലന്നാണ ഇനിക്കുതോന്നുന്നതു, ഇവിടെപരിചാരകവേല ചെയ്യുന്ന 'വല്ല' കപ്യാരൊ മററൊ ആയിരിക്കണം. എന്നെ കഠിനമായി മുറിപ്പെടുത്തിയുംവച്ചു അതും തട്ടികൊണ്ടുപോയി. ഇപ്പൊഴിതാ ഞാൻ ഒരു വൈധവ്യം ഭവിച്ച സ്ത്രീയെപ്പോലെയിരിക്കുന്നു. എടുത്തവനു അതിന്റെ അനുഭവംകിട്ടി. അതു എന്റേതാണന്നറിഞ്ഞിട്ടും കണ്ട കത്തനാരന്മാരുടെ ആലോചനയോടെ ആശാനെന്നഭാവത്തിൽ ഒരു മാ----ൻ ഒതുക്കി. ഇപ്പൊഴിതാ കൈമറിഞ്ഞു മറിഞ്ഞു കള്ളന്മാരുടെയും അക്രമകാരുടെയും ഭവനത്തിലായി. അതു കണ്ടിട്ടു ഞാനിത്ര അന്യായക്കാരിയൊ എന്നാപറഞ്ഞു എല്ലാവരും എന്നെ പരിഹസിക്കുന്നു. ഈ പരിഹാസങ്ങൾ കേട്ടു കേട്ടു സഹിക്കാൻ വഹിയാഞ്ഞിട്ടു എന്റെ കുഞ്ഞുങ്ങൾ എല്ലാവരുംകൂടിചേൎന്നു സങ്കടപ്പെട്ടു. നീതിമാനായ ന്യായാധിപതി എന്റെ പാതിവ്രത്യത്തെ അറിഞ്ഞു ഇനിക്കുതരുന്നതിനു ഉത്തരവായി. എന്നിട്ടുമിതാ ഇനിയും ഒരു ഗ്രഹപ്പുഴ പോലെ ഒരു "വലിയ പെരിംപ്പുഴ" കടക്കണം- അതിനു ആ "പുഴ" സമ്മതിക്കയില്ലന്നാണ കേൾക്കുന്നതു. ഈ നന്മകാൎയ്യത്തിനു ഇനിക്കുപ്രതികൂലമായി ഒഴുകി ഇനിയും എന്നെ കണ്ടവരെകൊണ്ടു പരിഹസിപ്പിക്കാൻ തുനിയുന്ന 'പുഴ' വലുതായാലും ശരി ചെറുതായാലും ശരി കലങ്ങിമറിയാതെ പോകുമൊ എന്റെകുഞ്ഞെ. ആ ശാപം വൃദ്ധാ തലയിൽ വലിച്ചുവയ്ക്കരുതെന്നു നീ ആ വഴി കടന്നുപോകുമ്പോൾ ഒന്നു പറയണമെ- ഞാൻപറയുന്നതു നീണ്ടുപോകുന്നു എന്നു വിചാരിച്ചു മുഷിയരുതെ. പറഞ്ഞാൽ പത്തുരാപകൽ പറവാനുണ്ടു. ഇനിയും ഒരു കുപ്പായക്കാരൻ എന്നോടു ചെയ്ത അമാന്തംകൂടെ ഞാൻ സ്വല്പം പറഞ്ഞുകൊള്ളട്ടെ"

ഇത്രയും അവൾ പറഞ്ഞുകഴിഞ്ഞമാത്രക്കു കുപ്പായക്കാരനൊ കുപ്പായക്കാരനൊ അയാളുടെകൃതി ഇനിക്കു കേൾക്കണം കേൾക്കണം മുഷികയില്ല, മുഷികയില്ല എന്നുപറഞ്ഞുംകൊണ്ടു ഞാൻ എന്റെ കസാലയെ സ്വല്പംകൂടി അവളുടെ അടുക്കൽ വലിച്ചിട്ടു മൌനം ദീക്ഷിച്ചുകൊണ്ടു വളരെ ശ്രദ്ധയോടുകൂടി കേട്ടുകൊണ്ടിരുന്നു. അപ്പൊഴിതാ അവൾ വീണ്ടും പറയുന്നു.

"എന്റെ തങ്കമെ ഇതുവരെ പറഞ്ഞതൊന്നുമല്ലെ വേദന. ഈ ആൾ എന്നോടു ചെയ്യുതാണെ അമാന്തം. അയാളുടെ ചരിത്രം സവിസ്താരം ഞാൻ എഴുതി അയച്ചതു നീ കണ്ടിരിക്കുമല്ലൊ. ഇനിയുംഞാൻ അത്ര ആവൎത്തിക്കുന്നില്ല. ഈ കുപ്പായക്കാരൻ പണ്ടെതന്നെ ഒരു ചാട്ടക്കാരനും പരിശുദ്ധന്റെ ശാപം ഏററു എന്റെ പിതാക്കന്മാരുടെ കല്പനലംഘിച്ചു അവരുടെ അതൃപ്തി സമ്പാദിച്ചിട്ടുള്ള ഒരുലിവ്യനുമാണ.

ഈ ആളിന്റെ പാട്ടും ദുരിതവും കണ്ടിട്ടു അവൾക്കു ആർദ്രതതോന്നി ഇനിയും ചാടുകയില്ലെന്നുള്ള ഉടമ്പടിയോടു കൂടി ചെയ്തുകൊണ്ടു. ഞാനും അതു വിശ്വസിച്ചു ഇനിക്കുള്ളവനെപ്പോലെ വിചാരിച്ചുവന്നു. ഇദ്ദേഹം ചാടുമെന്നു നവീകരണ സുന്നഹദോസിൽ പ്രവചിച്ചിട്ടും ഞാൻ വിശ്വസിച്ചില്ല. എന്റെ കുഞ്ഞെ ഇപ്പോഴിതാ അയാൾ കത്തി മിന്നൽ കണ്ടു കരിമീനെന്നോർത്തു പണ്ടൊരുത്തൻ ഒററാലുംകൊണ്ടു ചാടിയതു പോലെ ശ്രുപായുടെ തെളുതെളുപ്പുകണ്ടു ചാടി നടുവും തലയും അതുമില്ല ഇതുമില്ലാതെ ആയി. ഈ ചാട്ടത്തിൽ എന്റെ മക്കൾ വല്ലവരും അപായപ്പെട്ടു പൊകുമെന്നു വിചാരിച്ചു ഞാൻ നന്നായി ഞെട്ടിവിറച്ചു. ദൈവഗത്യാ സത്യസഭയുടെ മുലപ്പാലു കുടിച്ചവരാരും അകപ്പെട്ടില്ലെന്നു സന്തോഷത്തോടു പറഞ്ഞുകൊള്ളുന്നു. എങ്കിലും ഈ ആൾമൂലം പണ്ടെ ഇനിക്കുണ്ടായിരുന്ന ഒരു ബഹുമതി ഇല്ലായ്മചെയ്യുതോർത്തു എന്റെ നെഞ്ചുപൊട്ടുന്നു. എന്റെ പിതാവു ഇവിടെ എഴുന്നെള്ളിയിരുന്നപ്പോൾ അയാൾ മല്ലയുദ്ധത്തിനായി ആരാണ്ടടെ വാക്കും കേട്ടുംകൊണ്ടുവന്നു. ഒടുവിൽ ശാപവും ശരവും ഏററു ഇളിച്ചുനാണിച്ചുപോയി. അയ്യൊ ഒന്നുവന്നാലും ഒൻപതുവന്നാലും അറിയാത്ത ഈ........ ഇനിയെന്തെല്ലാം വരാനിരിക്കുന്നെന്നു ഇനിക്കറിഞ്ഞുകൂടാ" എന്നുംപറഞ്ഞു അവൾ നിലവിളിക്കാൻ തുടങ്ങി. ഉടൻതന്നെ ഞാൻ അടുത്തുചെന്നു അവളെ ആശ്വസിപ്പിച്ചിട്ടു ഇതു അയാളുടെ ശിരോലിഖിതമാണു, അതിനെപ്പററി നമുക്കു വ്യസനിച്ചിട്ടു ആവശ്യമില്ല. അതു അയാൾ അനുഭവിച്ചെങ്കിലെ തീരു. ആധിയാണ വ്യാധിക്കുമൂലം എന്നൊരൊ സാന്ത്വനവചനങ്ങൾ പറഞ്ഞുംകൊണ്ടു അവളുടെ താപശാന്തിക്കായിട്ടു ഏകദെശം നാലരമണിയോടുകൂടി ഉലാത്താൻ ഞങ്ങൾ ഇരുവരുംപുറപ്പെട്ടു. ഞങ്ങളുടെ ഈ യാത്രയിൽ അവൾ എന്നോടു പറഞ്ഞതെല്ലാം ഇവിടത്തെ നമ്മുടെ പള്ളിമുതൽപ്പിടികാരനെപ്പററി ആയിരുന്നു. അയാൾ മഹാ ഭാരിഗ്രഹസ്ഥനും വിശ്വസ്തനുമാകയാൽ കട്ടുതിന്നുമെന്നുള്ള ഭയം അവൾക്കശെഷം ഇല്ലെന്നിരുന്നാലും മൂന്നാംകൈപാട്ടമായിട്ടു യൊർദ്ദാൻ നദിയും കഴിഞ്ഞു അങ്ങുചെല്ലുന്നതിനകം ഇടക്കുവല്ലവരും കിറുക്കത്തില്ലയൊ എന്നു സംശയമുള്ളതിനാൽ മെലാൽ അങ്ങിനെ വരാതിരിക്കുന്നതിനു ഒരു നിവൃത്തിയുണ്ടാകാൻ മുതൽപിടികാരനെ പ്രത്യേകം ശുപാർശി ചെയ്യുന്നതിനു എന്നോടു പറഞ്ഞു. ഇങ്ങനെ ഞങ്ങൾ സംസാരിച്ചു കൊണ്ടുപൊകുമ്പൊൾ മാതൃഭക്തന്മാരായ നമ്മുടെ കുഞ്ഞുങ്ങൾ തങ്ങളുടെ മാതാവിനു വെണ്ടി ജീവൻ കൂടി വച്ചുകളയാമെന്നുള്ള നിഷ്കളങ്കഭക്തിവൈരാഗ്യത്തോടുകൂടി എതിരാളികളൊടു പൊരാടുന്നതുകണ്ടു ഞങ്ങൾ ആശ്ചര്യാഭരിതകളായി നിന്നടത്തുതന്നെ നിന്നുപൊയി. മാത്ര കഴിഞ്ഞപ്പോൾ ഞങ്ങളുടെ പിൻഭാഗത്തു ഒരു മുളക്കം കെട്ടു ഞാൻ ഒന്നു തിരിഞ്ഞു നൊക്കിയതിൽ മഞ്ചലിൽ ഒരാളെ എടുത്തുകൊണ്ടു വരുന്നതിനെക്കണ്ടു അതുവല്ല ഉദ്യോഗസ്ഥന്മാരായിരിക്കുമെന്നു വിചാരിച്ചു രണ്ടുനാലടി പുറകൊട്ടുവച്ചു അതാരാണന്നു മാവെലിക്കരക്കാരിയൊടു ചോദിച്ചപ്പോൾ, അതാണു നമ്മൾ പറഞ്ഞ വട്ടമ

ലക്കാരൻ- ഇപ്പൊഴത്തെ പാട്ടത്തിൽ ചില തട്ടുകെട്ട വന്നതിനാൽ എഴുന്നെററു നടപ്പാൻ വഹിയാത്തതു കൊണ്ടു എവിടയൊ കൊളമ്പിലെ ഉപ്രിശ്ശുമാ എത്തിക്കാൻ കെട്ടിഎടുത്തുംകൊണ്ടുപൊയി തിരികെ വരികയാണന്നു അവൾ പറഞ്ഞതു കെട്ടു ഇനിക്കും അല്പമല്ലാത്ത ദുഃഖമുണ്ടായി. ഇങ്ങനെയുള്ള മനൊഖിന്നതയൊടുകൂടി ഞങ്ങൾ ഞങ്ങളുടെ ആസ്ഥാനങ്ങളിലെക്കു മടങ്ങുകയും ചെയ്തു- ഇങ്ങനെയാണ ഇവിടത്തെ എന്റെ സക്കിട്ടിന്റെ റിപ്പൊട്ടു- ഇനിയും എന്റെ സിക്രട്ടെരി യാക്കൊബായകൊച്ചനു മാത്രുസഭയെ നിന്ദിക്കുന്ന ഇംഗ്ലീഷു പഠിക്കുന്ന വിദ്യാൎത്ഥികളൊടു ഒരു അപെക്ഷയുള്ളതിനാൽ ആയതിനെ പ്രിയകാന്തന അയച്ചശെഷമെ ഞങ്ങൾ ഇവിടെനിന്നും തിരികാൻ നിശ്ചയിച്ചിട്ടുള്ളു- പുത്തൻകാവിൽ ഒരു അച്ചനെപ്പററി വളരെ അതൃപ്തികരമായി കെൾക്കയാൽ തല്ക്കാലം ഞാൻ കുന്നൻകൊട്ടെയാത്ര നിൎത്തിയുംവച്ചു പുത്തൻകാവുവഴി നിരണത്തു വരണമെന്നാണ വിചാരിച്ചിരിക്കുന്നതു-

കടശി എന്റെ പ്രാണനാഥാ ഞാൻ പക്ഷം പിടിച്ചു പറയുന്നു എന്നു ചിലർ എന്റെമെൽ ഒരു ദൊഷം ആരൊപിക്കുന്നുണ്ടു- ഞാൻ അങ്ങിനെയുള്ള ഒരു യുവതിയല്ലന്നു അവരെ പ്രത്യെകം നിങ്ങൾ അറിവിക്കണമെന്നു അപെക്ഷിച്ചും കൊണ്ടു എന്റെ പ്രാണപ്രിയാ ക്ഷെമത്തൊടു ഞാൻ ഇവിടെ താമസിക്കുന്നു- എന്നു

ആജ്ഞാപ്രകാരം സക്കിട്ടിൽ പ്രൈവെററ് സിക്രട്ടെരി
യാക്കൊബായ കൊച്ചൻ-

---

## സൂചനകൾ.

മനൎക്കാട്ടുപള്ളി— ഈ പള്ളിയെസംബന്ധിച്ചു നഷ്ടീകരണതലവൻ കൊണ്ടുപോയ വ്യവഹാരം തള്ളി ആലപ്പുഴ ജില്ലയിൽ വിധിച്ചിരിക്കുന്നു.

❖ ❖ ❖

നാടുനീക്കം— തിരുവിതാംകൂർ രേവതി തിരുനാൾ ഇളയ തമ്പുരാൻ തിരുമനസ്സുകൊണ്ടു ഈമാസം ൧൭-ാംനു- നാടുനീങ്ങിയിരിക്കുന്നതായി അറിയുന്നതിൽ സ്വാമിഭക്തിയിൽ മുമ്പന്മാരായ സുറിയാനി സമുദായം ഒട്ടുക്കു വ്യസനിക്കുന്നു.

❖ ❖ ❖

മാർ ദീവന്നാസ്യോസ് സിമ്മനാരി— വൎഷാന്ത്യ പരീക്ഷ കഴിഞ്ഞു ഡിസംബർ ൧൦-ാംനു- മുതൽ അഞ്ചു വാരത്തെക്കു പൂട്ടപ്പെട്ടിരിക്കുന്നു- പുതിയ വൎഷാരംഭത്തിൽ അഞ്ചും ഇഞ്ചും പഠിച്ചുവരുന്ന സുറിയാനി കുട്ടികൾ എല്ലാം ഇവിടെ വന്നു ചേരുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

മരണം— സുറിയാനിസമുദായത്തിൽ ഒരു കൊടീശ്വരൻ എന്നു പറയപ്പെട്ടുമാറു ധനവാനും യൊഗ്യനും ആയിരുന്ന കുന്നംകുളങ്ങരെ പനയ്ക്കൽ അയ്പൂരുമുതലാളി അവർകൾ സുറിയാനിസഭയുടെ ചട്ടപ്രകാരമുള്ള സകലക്രൂദാശകളും കൈക്കൊണ്ടു ഇഹലൊകം വിട്ടുപൊയിരിക്കുന്നു എന്നു വളരെ വ്യസനപൂൎവ്വം വായനക്കാരെ അറിയിച്ചുകൊള്ളുന്നു. മൂന്നാലു മാസമായി ദഹനക്കുറവും ഛൎദ്ദിയുമായി രൊഗത്തിൽ കിടന്നശെഷം തന്റെ ൬൫ാം വയസ്സിലാണ മരണം പ്രാപിച്ചതു- ഇദ്ദെഹം പരിചയമുള്ള എവരാലും മതിക്കപ്പെട്ടിരുന്ന ഒരു മഹാൻ ആയിരുന്നു- മരണം സമുദായത്തിനു ഒട്ടുക്കു ഒരു നഷ്ടമെന്നു പറയാം. ഇദ്ദെഹം തന്റെ ജീവകാലത്തു മാർ ദീവന്നാസ്യോസ് സിമ്മനാരിക്കും മററുമായി ശാശ്വതമായ ചില ധൎമ്മങ്ങൾ ചെയ്വാൻ നിശ്ചയിച്ചിട്ടുണ്ടായിരുന്നതായി ഞങ്ങൾ കേട്ടിട്ടുണ്ടായിരുന്നു- വല്ലതും മരണത്തിനു മുമ്പു തീൎച്ചപ്പെടുത്തിയിട്ടുണ്ടൊ ഇല്ലയൊ എന്നു അറിയുന്നില്ല-

ഒരു വായനശാല—കോട്ടയത്തു താഴത്തങ്ങാടിയിൽ ഉള്ള സുറിയാനിക്കാർ കുറെനാളായി ഞായറാഴ്ചതോറും പള്ളികഴിഞ്ഞു ഒരു വീട്ടിൽ കൂടുകയും സിമ്മനാരിയിൽനിന്നു ബ. റെമ്പാച്ചനൊ ശെമ്മാച്ചന്മാരിൽ വല്ലവരുമൊ ചെന്നു പ്രസംഗം നടത്തുകയും പതിവുണ്ടു. സാധാരണ ഓരൊ വീടുകളിൽ മാറി മാറി സംഘം കൂടുന്നതു അസൗകൎയ്യമെന്നു കാണുകയാൽ എറികാട്ടു മാത്തു അയിപ്പ എന്നാൾ ൧൫൦-ൽ പരം രൂപാ ചിലവുചെയ്തു അങ്ങാടിയുടെ മദ്ധ്യഭാഗത്തു ഒരുകെട്ടിടം തീൎപ്പിച്ചതു ഈ മാസം ൧൮-നു- എ. പെ. പെ. ബ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളും മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകളും കൂടി ഒരുവലിയ സംഘത്തിൽവച്ചു തുറന്നു. അങ്ങാടിക്കാർ ഘോഷത്തോടു കൂടി തിരുമേനികളെ വായനശാലയിൽ എഴുന്നെള്ളിച്ചു ഇരുത്തിയശേഷം കെട്ടിടം സമൂഹത്തിനു ഒഴിഞ്ഞതായി ഒരു മംഗളപത്രവും ചിലവുകണക്കും എറികാട്ടുസ്കറിയാ എന്നാളാൽ വായിക്കപ്പെട്ടു. അനന്തരം കമ്പോളക്കാരുടെ പൊതു ആവശ്യത്തിനുവേണ്ടിയാകയാൽ ഒരാളിനെതന്നെ ഭാരപ്പെടുത്തരുതെന്നു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ നിശ്ചയിച്ചു തൽക്ഷണംതന്നെ ഒരുപിരിവു ആരംഭിച്ചതിൽ ചിലവായ സംഖ്യ മുഴുവൻ കൂടിയിരുന്ന കാണികളിൽ നിന്നും കമ്പോളക്കാരിൽനിന്നും പിരിഞ്ഞുണ്ടായി. പുതിയ വായനശാലയുടെ ആരംഭകൎത്താവും സഹായികളും ഒന്നുപോലെ ശ്ലാഘ്യതയ്ക്കു പാത്രവാന്മാർ തന്നെ.

❖ ❖ ❖

ഒരു ദാനം—താഴത്തങ്ങാടി ഇംഗ്ലീഷ് പള്ളിക്കൂടത്തെക്കുറിച്ചു ഇടവകപത്രികയിൽനിന്നു വായനക്കാർ കുറെക്കുറെ അറിഞ്ഞിരിക്കുമല്ലൊ. കരിശുമ്മൂട്ടിൽ ചെറിയാൻ അവർകളാൽ ഈ പള്ളിക്കൂടകെട്ടിടം പണിയപ്പെട്ടശേഷം മാർദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളാൽ മിഡിൽ സ്കൂൾ ക്ലാസുവരെ നടത്തിവരികയാണു. ഈ കഴിഞ്ഞ അസോസിയേഷൻ യോഗത്തിൽവച്ചു ഈ കെട്ടിടവും സാമാനങ്ങളും സുറിയാനി സമുദായത്തിനു ദാനമായി ആധാരം എഴുതി ടി. ചെറിയാൻ അവർകൾ യോഗം മുമ്പാകെ സമൎപ്പിക്കയും യോഗം ഹസ്തതാഡനങ്ങളോടു കൂടി അംഗീകരിക്കയും ചെയ്തിരിക്കുന്നു. ആയിരം രൂപാ വരെ പരോപകാരമായ ഒരു ആവശ്യത്തിനു ചിലവുചെയ്തു ദത്തം ചെയ്വാൻ സന്നദ്ധനായ ഈ മനുഷ്യന്റെ ഔദാൎയ്യത്തെ മറ്റുള്ള ധനവാന്മാരും കണ്ടു പഠിച്ചാൽ പിന്നെ ഉണ്ടോ സുറിയാനി സമുദായത്തിനു വല്ല ബുദ്ധിമുട്ടു?

❖ ❖ ❖

വേറെ ചില ദാനങ്ങൾ—കോട്ടയത്തു എറികാട്ട മാത്തു അയിപ്പ എന്നാൾ ൬൦ രൂപാ വിലയിൽ ഒരു വെള്ളി കാസാക്കൂട്ടവും മാളിയേക്കൽ ചാണ്ടി എന്നാൾ ൧൦൦ രൂപാ വിലയിൽ ഒരു ജോഡു വെള്ളി മൎബഹസാകളും കോട്ടയം താലൂക്ക മുതൽപിടി എൻ. എം. ചെറിയാൻ എന്നാൾ ൩൦-ൽ പരം രൂപാ വിലയിൽ ഒരു മണിയും സുറിയാനി സിമ്മനാരിപള്ളിക്കു വഴിപാടായി കൊടുത്തിരിക്കുന്നു എന്നറിയുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

സുറിയാനിപഠിത്തം—അസോസിയേഷൻ മാനേജിങ് കമ്മട്ടിയുടെ നിശ്ചയപ്രകാരം സുറിയാനിശെമ്മാശന്മാരുടെ സുറിയാനിപഠിത്തം അടുത്തമകരമാസം മുതൽ മാർ ദീവന്നാസ്യോസ് സിമ്മനാരിയിൽവച്ചുതന്നെ നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. ഇപ്പോൾ സിമ്മനാരിയിൽ വേദപാഠവും സുറിയാനിയും പഠിപ്പിച്ചുവരുന്ന ബ. പൗലൂസ ശെമ്മാച്ചനെ കൂടാതെ പ്രധാന മല്പാനും സിമ്മനാരി കമ്മട്ടിയുടെ അദ്ധ്യക്ഷനുമായി മലങ്കര മല്പാൻ വട്ടശേരിൽ ഗീവറുഗീസു കത്തനാർ അവർകളെ നിശ്ചയിച്ചിരിക്കുന്നു. സിമ്മനാരി തുറക്കുമ്പോൾ ശെമ്മാശന്മാർ എല്ലാവരും വന്നുചേരേണ്ടതാകുന്നു. മനോരമ അപ്പീസ വകയ്ക്കു പുത്തനായി പണിചെയ്യിച്ചുവരുന്ന കെട്ടിടം തീരുന്നതുവരെ മല്പാന്റെയും ശെമ്മാശന്മാരുടെയും താമസം പഴയസിമ്മനാരിയിൽ ആയിരിക്കും. അടുത്ത മീനമാസത്തോടുകൂടി മനോരമ അച്ചുകൂടം സ്ഥലം മാറുന്നതാകയാൽ മദ്ധ്യവേനൽ ഒഴിവു കഴിയുന്ന സ്കൂൾ തുറക്കുമ്പോൾ സുറിയാനിവിദ്യാൎത്ഥികളും മല്പാനും ഇപ്പോൾ മനോരമ ആപ്പീസായി ഉപയോഗിച്ചുവരുന്ന ബംഗ്ലാവിൽ താമസിക്കുന്നതാകുന്നു. അപ്പോൾ ഈ ബംഗ്ലാവു ഒരുവിദ്യാൎത്ഥിസത്രമാക്കപ്പെടുകയും ചെയ്യും.

# നോട്ടീസ്

ഇടവക പത്രികയുടെ പുറങ്കടലാസിൽ മാസംതോറും പ്രസിദ്ധപ്പെടുത്തിവരുന്ന പട്ടികയിൽ പണം അടെക്കുന്നവരിൽ ആരുടെ എങ്കിലും പേർ കാണാതെയൊ സംഖ്യ വ്യത്യാസമായൊ പത്രിക ക്രമമായി കിട്ടാതെയൊ ഇരുന്നാൽ ആവിവരങ്ങൾ ഉടനെ അറിയിക്കേണ്ടതാകുന്നു.

എന്നു- മാനേജർ.

പെൺപള്ളിക്കൂടത്തിനു സമ്മതിച്ച വരി

| | | രൂപാ |
|---|---|---|
| കോട്ടയത്തു കുന്നുംപുറത്തു ഉലഹന്നാൻ | അവർകൾ | ൧൫൦ |
| ,, ഉപ്പൂട്ടിൽ ഇട്ടി | , | ൫൦ |
| ,, കാതികൽ കുരുവിള | , | ൫ |
| ,, നട്ടാശ്ശേരി ചെറിയാൻ | , | ൨൦ |
| ,, കൊച്ചേച്ചു ഉലഹന്നാൻ | , | ൫ |
| ,, ഇടവഴിക്കൽ പീലിപ്പോസ് | , | ൩ |
| ,, കൊല്ലപറമ്പിൽ കുഞ്ഞു | , | ൫ |
| ,, മണലെപ്പറമ്പിൽ ചാണ്ടി | , | ൪ |
| ,, പുത്തൻപുരക്കൽ മാത്തു | , | ൧൦ |
| ,, ഇല്ലിക്കൽ ചാക്കൊ | . | ൫ |
| ,, കരിശുംമൂട്ടിൽ ഉലഹന്നാൻ | , | ൨൫ |
| ,, മണപ്പുറത്തു ചാണ്ടി | , | ൪ |
| ,, ചെങ്ങളവൻ മാത്തൻ | , | ൪ |
| ,, ഏറികാട്ടു നൈനാൻ | , | ൩ |
| ,, എറികാട്ട മാത്തു അയിപ്പ | , | ൨൧ |
| ,, പടിഞ്ഞാറത്തലക്കൽ കോര | , | ൫ |
| ,, മാളിയേക്കൽ ചാണ്ടി | , | ൧൫ |
| ,, ആറ്റുതുരുത്തേൽ തൊമ്മൻ | , | ൮ |
| കുമരകം ഓല്യതറ ചാണ്ടി | , | ൨൦ |
| പുതുപ്പള്ളി എളങ്ങുരുത്തിൽ കൊറിയെപ്പിന്നുക്കാപ്പു | , | ൧൫ |
| വക്കീൽ എം- മാത്യു ബി- എ- ബി- എൽ | , | ൨൫൦ |
| കറ്റൂർ കണ്ടത്തിൽ ഈപ്പൻ ചെറിയാൻ | , | ൨൫൦ |
| കല്ലട ഇത്തിമല പുത്തൻവീട്ടിൽ കെ-സി- മുതലാളി | , | ൨൫൦ |
| നെല്ലിമൂട്ടിൽ മുതലാളി | , | ൨൫൦ |
| വടക്കെ തുരുത്തേൽ അയിപ്പ | , | ൨൫ |

ഈ പെൺപള്ളിക്കൂടസംബന്ധമായ സകല കാര്യങ്ങൾക്കും അന്വേഷിക്കുന്നതിനു [illegible]-രാ- കണ്ടത്തിൽ വറുഗീസു മാപ്പിള അവർകൾ, രാ-രാ- ഇടവഴിക്കൽ പീലിപ്പോ[illegible] അവർകൾ, രാ-രാ- നട്ടാശ്ശേരിൽ ചെറിയാൻ മുതൽപിടിക്കാരൻ അവർകൾ, [illegible]ാ- കുന്നുംപുറത്തു കുഞ്ഞൻ ചെറിയാൻ അവർകൾ ഇവരെ കമ്മറ്റിയായും കുഞ്ഞ [illegible]ചെറിയാനെ സിക്രട്ടെരിയായും നിശ്ചയിച്ചു അധികാരപ്പെടുത്തിയിരിക്കുന്നു.



## പത്രിക വില വിവരം.

| | ബ്രിട്ടീഷ രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൫ | ൫൰ |
| ഒററ പ്രതിക്കു | ,, | ൨ |

## പ ര സ്യ ക്കൂ ലി

| | | ബ്രിട്ടീഷ രൂപാ | ചക്രം |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും | ടി | ,, | ൫൪ |

# NOTICE

പത്രിക സംബന്ധമായ സകലഎഴുത്തുകളും ലെഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുടിപ്പുര മാനേജൎക്കു മെൽവിലാസം വച്ചു അയക്കെണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻ കൂറായി വരി അടക്കെണ്ടതാകുന്നു. പത്രവരി അഞ്ചൽസ്ലാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

രൂപാഒന്നുക്കു ഒരുഅണ ഡിസ്കൌണ്ട വകവച്ചുതരെണ്ടതാകുന്നു.

---

## വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കെണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൧. മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിൎയ്യപ്പെടുത്തുന്നു.

MAR THOMAS PRESS
KOTTAYAM.